

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




Vol. 07 No. 30 THE ONLINE OFFICIAL NEWS BULLETIN 2024 July 04

## SEASON OF PENTECOST പെന്തിക്കോസ്തികാലം

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| ♪6 7th Sunday after Pentecost; 27th Mem. of Zachariah Mor Dionysius Metropolitan (Pathanapuram Tabor Dayara) **7** | ♪2 **8** | ♪6 **9** | ♪2 251th Mem. of Yuhanon Mor Gregorios Metropolitan (Mulanthuruthy Church) **10** | ♪6 115th Mem. of 'Sabha Thejas' Pulikkottil Joseph Mar Dionysius II (Kottayam Old Seminary) **11** | ♪2 3rd Mem. of Mar Baselios Marthoma Paulose II (Devalokam Catholicate Aramana) **12** | ♪6 **13** |



പരുമല സെന്റ് ഗ്രിഗോറിയോസ് ആശുപത്രിയുടെ നവീകരിച്ച ചാപ്പലിന്റെ ശുദ്ധീകരണ ശുശ്രൂഷയുടെ പ്രധാന കാർമികത്വം 2024 ജൂലൈ 3 ബുധനാഴ്ച്ച വൈകുന്നേരം 5.30–ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ നിർവഹിച്ചു.




പോത്താറയിൽ വന്ദ്യ ദിവ്യശ്രീ പി. യു. കുറിയാക്കോസ് കോറെപ്പിസ്കോപ്പായെക്കുറിച്ച് സഖറിയ പെരുമ്പടവം തയ്യാറാക്കിയ 'പൗരോഹിത്യത്തിന്റെ ജ്ഞാനഗോപുരം' എന്ന ഗ്രന്ഥത്തിന്റെ പ്രകാശനകർമ്മം പരിശുദ്ധ കാതോലിക്കാ ബാവാ ഡോ. തോമസ് മാർ അത്താനാസ്യോസിന് നൽകി നിർവ്വഹിച്ചു.



കരികുളം സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിൽ സഹോദരൻ പദ്ധതിയിൽ ഉൾപ്പെടുത്തി ഇടവകാംഗത്തിന് നിർമ്മിച്ച് നൽകിയ ഭവനത്തിന്റെ കൂദാശ പ. കാതോലിക്കാ ബാവാ നിർവഹിച്ചു.




കോട്ടയം ഭദ്രാസന വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ' 'മെറിറ്റ് ഡേ' നടന്നു. ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് ഉദ്ഘാടനം ചെയ്തു. ഉന്നത വിജയം കരസ്ഥമാക്കിയ കുട്ടികളെ അനുമോദിച്ചു. കോട്ടയം മെഡിക്കൽ കോളജ് പ്രിൻസിപ്പലായി ചുമതലയേറ്റ ഭദ്രാസന അംഗം ഡോ. വർഗീസ് പുന്നൂസിനെ ആദരിച്ചു.



## 'വചനത്തിന്റെ തിരിനാളം' പ്രകാശനം ചെയ്തു

രാജസ്ഥാനിലെ ജ്യോതിസ്സ് ആശ്രമം മാനേജരും അഹമ്മദാബാദ് ഭദ്രാസനത്തിൽ നിന്നുമുള്ള മാനേജിംഗ് കമ്മിറ്റി അംഗവുമായ ഫിലിപ്പോസ് റമ്പാൻ രചിച്ച 'വചനത്തിന്റെ തിരിനാളം' എന്ന പുസ്തകത്തിന്റെ പ്രകാശന കർമ്മം കോട്ടയം ഞാലിയാകുഴി മാർ ബസേലിയോസ് ദയറായിൽ വെച്ച് ഡോ. ഗീവർഗീസ് മാർ തെയോഫിലോസ് നിർവഹിച്ചു.

ഞായറാഴ്ചകളിലെ വേദ വായനകളെ അടിസ്ഥാനപ്പെടുത്തി പൗരസ്ത്യ ദൈവശാസ്ത്രവും അനുദിന ജീവിതത്തിലെ വെല്ലുവിളികളും സമഞ്ജസമായി സമന്വയിപ്പിച്ചു കൊണ്ടുള്ള ലഘു പഠനമാണ് 'വചനത്തിന്റെ തിരിനാളം' എന്ന പഠന ഗ്രന്ഥത്തിലൂടെ ഫിലിപ്പോസ് റമ്പാൻ നിർവ്വഹിച്ചിരിക്കുന്നത്.

ഫാ. ഡോ. ബിജേഷ് ഫിലിപ്പ് അധ്യക്ഷത വഹിച്ചു. ഫാ. ഡോ. റെജി മാത്യു പുസ്തക പരിചയപ്പെടുത്തൽ നടത്തി. വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ പുസ്തക സ്വീകരണം നടത്തിയ യോഗത്തിൽ സഭയുടെ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, വൈദിക സംഘം കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. ഡോ. നൈനാൻ ജോർജ്, തുമ്പമൺ ഭദ്രാസന സെക്രട്ടറി ഫാ. ജോൺസൺ കല്ലിട്ടതിൽ കോർപ്പിസ്കോപ്പ തുടങ്ങിയവർ ആശംസകൾ അറിയിച്ചു.

# എഴുത്തുകളുടെ നമ്പർ ബുക്ക്

## പ. ഗീവർഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ

### 1919-നു കൊല്ലം 1095-ാമാണ്ടു വൃശ്ചികം 5-നു മുതലുള്ള ഡയറി ബുക്ക്

242. തെരുവത്തു മൂപ്പച്ചനു. വാഴമുട്ടം മാവുനിൽക്കുന്നതിൽ കോശി കോശിയുടെ ഭാര്യയായ കടമ്പനാട്ടു വടക്കേമുറിയിൽ തച്ചരുകത്തു പടിഞ്ഞാറ്റേതിൽ ഏലിശുബാ ടിയാനെ ഉപേക്ഷിച്ചു കടമ്പനാട്ടു തെക്കേമുറിയിൽ കൊച്ചുകളീക്കൽ യോഹന്നാൻ ചാക്കോയുടെ കൂടെ താമസിക്കുന്നതിനാൽ അവരെ ചേർത്തു നടത്തിക്കൂടാ എന്നു. 1920-നു 1095 മകരം 28-നു. ഓമല്ലൂർ പള്ളി.

243. പയ്യെമ്പെള്ളിൽ മൂപ്പച്ചനു. പുന്നവേലി കാര്യം പിന്നാലെ അയയ്ക്കാമെന്നു. ടി തീയതി. ടി സ്ഥലം.

244. റ്റി. സി. ഉമ്മനു. വർത്തമാനങ്ങൾക്കും രൂപ കിട്ടിയെന്നും മറ്റും.

245. താനുവേലിൽ മൂപ്പച്ചനു. തിരുവിനാൽ മൂപ്പച്ചനു കൂടി കാദിശത്താ പള്ളി നടത്തിക്കൊടുക്കുന്നതിനെക്കുറിച്ചു പള്ളിക്കാരുടെ സങ്കടത്തിനു പരിഹാരമുണ്ടാക്കണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

246. റ്റി. വി. ജോൺ ശെമ്മാച്ചനു. സുഖക്കേടിനെക്കുറിച്ചും എം.ഡി. യിൽ വരണമെന്നും. ടി തീയതി. ടി സ്ഥലം.

247. സി. കൊച്ചുകോശിക്കു. പുതുവൽ പതിപ്പിക്കുന്നതു നല്ലതാണെന്നും കല്പന ... മറ്റും. 1095 മകരം 28-നു. ഓമല്ലൂർ പള്ളി.

248. കോയിപ്രത്തു ചെറിയാപ്പിക്കു. മകന്റെ കല്യാണത്തെ ആശീർവദിച്ചു. 1095 മകരം 28-നു. ഓമല്ലൂർ പള്ളി.

249. റ്റി. റ്റി. തോമസിനു ... കിട്ടിയെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

250. ഭരണങ്ങാനം കണിയാമ്പടിക്കൽ ദേവസ്യാ കത്തനാർക്കു. ടിയാന്റെ ആഗ്രഹത്തെ സംബന്ധിച്ചു കോട്ടയത്തു വെച്ചു കണ്ടു പറഞ്ഞുകൊള്ളാമെന്നു. ടി തീയതി. ടി സ്ഥലം.

251. തയ്യിൽ കുട്ടിക്കു. suggestions for private prayer നെ സംബന്ധിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

252. പഴഞ്ഞി പള്ളിയിലെ കശ്ശീശന്മാർക്കു. മാത്തപ്പൻ അയച്ച നോട്ടീസു അനാവശ്യമാണെന്നും തിങ്കളാഴ്ച കല്യാണം നടത്തുന്നതിനു നാം അനുവദിച്ചിട്ടുണ്ടെന്നും കൈസ്ഥാന കമ്മട്ടിയെ ഉറപ്പിച്ചു കൊടുത്ത കല്പനയെ സംബന്ധിച്ചു മാത്തപ്പൻ അറിഞ്ഞിട്ടില്ലെന്നു പറയുന്നതു നീതിവിരുദ്ധമാണെന്നും മാത്തപ്പന്റെ പേർക്കു കല്പന അയച്ചിട്ടുണ്ടെന്നും മറ്റും. 1920-നു 1095 മകരം 29-നു ഓമല്ലൂർ പള്ളി.

253. പുലിക്കോട്ടിൽ മാത്തപ്പനു. പട്ടക്കാർക്കും മറ്റും അയച്ച നോട്ടീസു അനാവശ്യമാണെന്നും മാത്തപ്പനും യോഗവും പൊതുവെ നിശ്ചയിച്ച നിശ്ചയങ്ങളെ മാത്തപ്പൻ എതൃക്കുന്നതു നല്ലതല്ലെന്നും മാത്തപ്പനു ദോഷമായി വരുന്നതൊന്നും നീതിവിരുദ്ധമായി പ്രവൃത്തിക്കുന്നതല്ലെന്നും മറ്റും. 1920-നു 1095 മകരം 29-നു. ഓമല്ലൂർ പള്ളിയിൽ നിന്നും.

254. തോമത്തു ചുമ്മാരുകുട്ടിക്കു. ടി സംഗതിയെ സംബന്ധിച്ചും മറ്റു വർത്തമാനങ്ങൾക്കും. ടി തീയതി. ടി സ്ഥലം.

255. ചന്ദനപ്പള്ളി പഴയതും പുത്തനും പള്ളികൾക്കു. കുംഭം 4-നു തിങ്കളാഴ്ച ഉച്ചകഴിഞ്ഞു അങ്ങോട്ടുള്ള യാത്രയ്ക്കാവശ്യപ്പെട്ട വണ്ടികളെ അയച്ചു തരണമെന്നു. ടി തീയതി. ടി സ്ഥലം.

256. ചെറുവത്തൂർ ഉതുപ്പിനു. ചീഫ് കോർട്ടിലെ എതൃകക്ഷി അപ്പീലിനു വക്കാലത്തു കൊടുക്കണമെന്നിരുന്നാൽ ഫിലിപ്പു വക്കീലിന്റെ പേർക്കു എഴുതി അയച്ചുതരണമെന്നു. 1920-നു 1095 മകരം 30-നു. ഓമല്ലൂർ പള്ളിയിൽ നിന്നും.

257. കാദീശത്താ പള്ളിയോഗജനങ്ങൾക്കു. ടി പള്ളിക്കാര്യം സംബന്ധിച്ചു കേട്ടു തീരുമാനിപ്പാനായി ചന്ദനപ്പള്ളി പള്ളിയിൽ എത്തണമെന്നും മറ്റും. 1095 കുംഭം 1-നു. ഓമല്ലൂർ പള്ളിയിൽ നിന്നും.



**1095 കുംഭം 1-നു നാലു മണിയോടു കൂടി വണ്ടിമാർഗ്ഗം പുറപ്പെട്ടു 5 മണിയോടു കൂടി പ്രക്കാനത്തു പള്ളിയിൽ എത്തി.**

258. ഈവാനിയോസു മെത്രാച്ചനു. കർമ്മേൽ സിമ്മനാരിക്കു ഉടമ്പടി തരുന്നതല്ലെന്നും അതിനായി ശ്രമിക്കരുതെന്നും മറ്റു വർത്തമാനങ്ങൾക്കും. 1920-നു 1095 കുംഭം 4-നു. പ്രക്കാനത്തു പള്ളിയിൽ നിന്നും.

259. കൊച്ചുമെത്രാച്ചനു. ഈവാനിയോസു മെത്രാച്ചന്റെ ഉടമ്പടിയുടെ ആഗ്രഹം, ചാത്തന്നൂരെ യാത്രയ്ക്കുള്ള പ്രയാസം, പണപ്പിരിവിനുള്ള വിഘ്നം, മറ്റു വർത്തമാനങ്ങൾ മുതലായവ സംബന്ധിച്ചു. ടി തീയതി. ടി സ്ഥലം.

260. മട്ടയ്ക്കൽ മല്പാനു. വർത്തമാനങ്ങൾക്കും മറ്റും. ടി തീയ ത 1 . ടി സ്ഥലം.

261. നെടുമ്പ്രോത്തു മാത്തുള്ളേച്ചനു. അനുജൻ ഈപ്പച്ചന്റെ മകന്റെ കല്യാണത്തെ സംബന്ധിച്ചു. ടി തീയതി. ടി സ്ഥലം.

**1095 കുംഭം 4-നു പ്രക്കാനത്തു പള്ളിയിൽ നിന്നും 4 മണിക്കു പുറപ്പെട്ടു 6 മണി കഴിഞ്ഞു ചന്ദനപ്പള്ളി പഴയപള്ളിയിൽ എത്തി.**

262. കണ്ണങ്കോട്ടു പള്ളിക്കാർക്കു. കാഞ്ഞിരക്കാട്ടു സ്കറിയാ

ശെമ്മാച്ചനു ഓഹരി പതാരം ക്രമപ്രകാരം കൊടുത്തുകൊള്ളണമെന്നു. 1920-നു 1095 കുംഭം 6-നു. ചന്ദനപ്പള്ളി.

**1095 കുംഭം 6-നു ഉച്ചകഴിഞ്ഞു ചന്ദനപ്പള്ളി പള്ളിയിൽ നിന്നും വണ്ടി മാർഗ്ഗം പുറപ്പെട്ടു 4 മണിയോടു കൂടി തുമ്പമൺ പള്ളിയിൽ എത്തി താനുവേലിൽ യോശുവാ കത്തനാരുടെ ശവസംസ്കാരം കഴിച്ചു.**

1095 കുംഭം 7-നു 4 മണി കഴിഞ്ഞു മഞ്ചൽമാർഗ്ഗം തുമ്പമൺപള്ളിയിൽ നിന്നും പുറപ്പെട്ടു സന്ധ്യ കഴിഞ്ഞു ആനന്ദപ്പള്ളിൽ പള്ളിയിൽ എത്തി.

263. വാളനടിയിൽ തൊമ്മിച്ചനു. ടി പള്ളിക്കാര്യം തീർക്കുന്നതിനെ സംബന്ധിച്ചു ഇവിടെ വന്നുചേരണമെന്നു. ടി തീയതി. ടി സ്ഥലം.

264. പുത്തങ്കാവു പള്ളിക്കാർക്കു. 1094 കുംഭം മുതൽ 1095 കുംഭം വരെയുള്ള തിരട്ടും റിപ്പോർട്ടും ഒപ്പും മുദ്രയും വെച്ചയയ്ക്കുന്നുയെന്നും മലയിൽ കൊച്ചുമ്മനോടു മാറി എഴുതിച്ചതു നമ്മുടെ കൈവശം ഉണ്ടെന്നും മറ്റും. 1920-നു 1095 കുംഭം 8-നു. ആനന്ദപ്പള്ളി പള്ളി.

**1095 കുംഭം 8-നു 4 മണിക്കു മഞ്ചൽമാർഗ്ഗം ആനന്ദപ്പള്ളി പള്ളിയിൽ നിന്നു പുറപ്പെട്ടു ഇടയ്ക്കു കൊടുമൺ പള്ളിയിൽ കയറി ലുത്തിനിയായും കാപ്പിയും കഴിഞ്ഞ് വീണ്ടും പുറപ്പെട്ടു 6 മണിയോടു കൂടി ചന്ദനപ്പള്ളി പഴയപള്ളിയിൽ എത്തി.**

265. ചാവടിയിൽ തൊമ്മിയച്ചനു. പറഞ്ഞു സമ്മതിച്ചപ്രകാരമല്ലാതെ ആനന്ദപ്പള്ളിക്കാര്യം തീർച്ച ചെയ്യുന്നതിനു നിവൃത്തിയില്ലെന്നും മറ്റും. 1095 കുംഭം 9-നു. ചന്ദനപ്പള്ളി.

266. കണ്ണങ്കോട്ടു പള്ളിക്കാർക്കു. മരിച്ചുപോയ തെക്കുംമുറിയിൽ മൂപ്പച്ചന്റെ ഉപകരി പതാരം മുതലായതു സാധാരണ പതിവുപോലെ ഈ ആണ്ടത്തേതു കൊടുത്തുകൊള്ളണമെന്നു. 1095 കുംഭം 10-നു. ചന്ദനപ്പള്ളി.

**11-നു ചന്ദനപ്പള്ളി പുത്തൻപള്ളിയിൽ 5 മണിക്കു എത്തി ലുത്തിനിയാ കഴിഞ്ഞു .... ചെയ്തു കഴിഞ്ഞു സന്ധ്യയ്ക്കു തന്നെ തിരികെ പഴയ പള്ളിയിൽ എത്തി.**

267. തെരുവത്തു മൂപ്പച്ചനും അറപ്പനാട്ടു മൂത്ത കുഞ്ഞിനും കൂടി. പള്ളിവക പാട്ടക്കുടിശ്ശിക പിരിക്കുന്നതിനു മുക്ത്യാർകാരനെ അധികാരപ്പെടുത്തിയിട്ടുണ്ടെങ്കിലും ചിലർ തർക്കിക്കുന്നതുകൊണ്ടു മുക്ത്യാർകാരനെ വസ്തു ഒഴിപ്പിക്കുന്നതിനും മേൽപാട്ടം വാങ്ങിക്കുന്നതിനും ടിയാനെ കൈക്കാരന്റെ അധികാരത്തിൽ നിയമിക്കണമെന്നും മറ്റും. 1920-നു 1095 കുംഭം 12-നു. ചന്ദനപ്പള്ളി പള്ളിയിൽ നിന്നും.

268. മാരേട്ടു പീലിപ്പോച്ചനു. എം.ഡി. സിമ്മനാരിയുടെ നടത്തിപ്പു സംബന്ധിച്ചു. 1095 കുംഭം 12. ചന്ദനപ്പള്ളി.

269. മൂത്തേരിൽ സ്കറിയാ കത്തനാർക്കു. അപേക്ഷയുണ്ടെങ്കിൽ ഇവിടെ എത്തി ബോധിപ്പിക്കണമെന്നു. ടി തീയതി. ടി സ്ഥലം.

270. കിഴക്കേത്തലയ്ക്കൽ തോമ്മസു കത്തനാർക്കു. പുത്തൻകാവിൽ താമസിയാതെ എത്തി സംഗതികൾ തീർച്ചപ്പെടുത്താമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

271. എൻ. ജി. കുറിയാക്കോസു കത്തനാർക്കു. സംഗതികൾ തമ്മിൽ കാണുമ്പോൾ പറയാമെന്ന്. ടി തീയതി. ടി സ്ഥലം.

272. പനയ്ക്കൽ ചേറു ചാക്കുവിനും കാക്കശ്ശേരി ഇട്ടിമാണി മാത്തുവിനും. കുന്നംകുളം കിഴക്കേ പുത്തൻപള്ളിയുടെ പണിയിൽ സന്തോഷിക്കുന്നുയെന്നും പണം തരുന്നതിനു ആർത്താറ്റു മുതലായ പള്ളി കമ്മട്ടിക്കാർക്കു കല്പന അയയ്ക്കുന്നുയെന്നും മറ്റും. 1920-നു 1095-നു കുംഭം 12-നു ചന്ദനപ്പള്ളി.

273. ആർത്താറ്റു കുന്നംകുളം പള്ളി കൈക്കാരന്മാർക്കു. കിഴക്കേ പുത്തൻപള്ളി പണിക്കു കൊടുക്കാമെന്നു സമ്മതിച്ച പണം കൊടുക്കണമെന്നു. ടി തീയതി. ടി സ്ഥലം.

274. പണിക്കരു കത്തനാരച്ചനു. വർത്തമാനങ്ങൾക്കും ആശ്രമവസ്ത്രം ഉപയോഗിക്കുന്നതിനു അനുവദിച്ചിരിക്കുന്നുയെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

275. മാറാച്ചേരിൽ മൂപ്പച്ചനു. സുഖക്കേടു ഭേദപ്പെട്ടതിൽ സന്തോഷിക്കുന്നുയെന്നു. ടി തീയതി. ടി സ്ഥലം.

276. പീടികയിൽ ഗീവറുഗീസു കത്തനാർക്കു. മുണ്ടക്കയം പള്ളി സംബന്ധിച്ചു. ടി തീയതി. ടി സ്ഥലം.

277. തേവേലിൽ ജോസഫ് ശെമ്മാച്ചനു. പാൽകഷായം കുടിക്കുന്നതിനു അനുവദിച്ചിരിക്കുന്നുയെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

278. കിഴക്കേവീട്ടിൽ മുതലാളിക്കു. യോഗത്തിനു വരുന്നതിനു പ്രയാസമാണെന്നും മറ്റും. 1920-നു 1095-നു കുംഭം 13-നു ചന്ദനപ്പള്ളി പള്ളിയിൽ നിന്നും.

279. പുന്നൂസു വക്കീലിനു. മകളുടെ കല്യാണത്തിനു ആശീർവാദ കല്പന. 1920-നു 1095-നു കുംഭ മാസം 13-നു. ചന്ദനപ്പള്ളി പള്ളി.

1095 കുംഭം 13-നു 4 മണിയോടു കൂടി ചന്ദനപ്പള്ളി പഴയപള്ളിയിൽ നിന്നും പുറപ്പെട്ടു പുത്തൻപള്ളിയിൽ കയറി ലുത്തിനിയാ കഴിഞ്ഞശേഷം വണ്ടിമാർഗ്ഗം പുറപ്പെട്ടു 6 മണിയോടു കൂടി കൈപ്പട്ടൂർ പള്ളിയിൽ എത്തി.

280. ഏറത്തു തുമ്പമൺ പള്ളിക്കാർക്കു. ഇന്നേദിവസം ഇവിടെ എത്തണമെന്നും മറ്റും. 1095 കുംഭ മാസം 14-നു. കൈപ്പട്ടൂർ പള്ളി.

287. പീടികയിൽ മൂപ്പച്ചനു. കിഴക്കുപുറത്തു പള്ളിയിലേക്കുള്ള യാത്ര എപ്പോഴെന്നു നിശ്ചയിപ്പാൻ ഇന്നു ഇവിടെ എത്തണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

288. കലയലിഴകത്തു മത്തായി കത്തനാർക്കു. മകൻ കൊച്ചനു പുതിയനിയമപ്രകാരം കുപ്പായമില്ലാതെ മാത്രമെ പട്ടം കൊടുക്കുന്നതിനു നിവൃത്തിയുള്ളുവെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

289. കണ്ണങ്കോട്ടു പള്ളിക്കാർക്കു. കാഞ്ഞിരക്കാട്ടു കത്തനാരച്ചന്റെ മകൻ ശെമ്മാച്ചനു ഓഹരി പതാരവീതം കൊടുക്കണമെന്നും മറ്റും. 1920-നു 1095-ാമാണ്ടു കുംഭം 15-നു. കൈപ്പട്ടൂർ.

290. മാക്കാംകുന്നു പള്ളിയിലെ കശ്ശീശന്മാർക്കു. പണപ്പിരിവിൽ കാണിക്കുന്ന ഉദാസീനത നല്ലതല്ലെന്നും വേഗം പിരിക്കണമെന്നും കുമ്പഴയ്ക്കുള്ള യാത്രയിൽ ടിയാന്മാർ കൂടെയുണ്ടായിരിക്കണമെന്നും മറ്റും. 1920-നു 1095 കുംഭം 16-നു. കൈപ്പട്ടൂർ പള്ളിയിൽ നിന്നും.

291. കുമ്പഴ പടിഞ്ഞാറേപള്ളിക്കാർക്കു. കൈപ്പട്ടൂർ നിന്നും 18-നു തിങ്കളാഴ്ച അവിടെ എത്തുമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

292. കുമ്പഴ കിഴക്കേപള്ളിക്കു. 18-നു 3 മണിക്കു ടി പടിഞ്ഞാറേ പള്ളിയിൽ നിന്നും പുറപ്പെട്ടു ടി പള്ളിയിൽ എത്തി അന്നു അവിടെ താമസിക്കുമെന്നു. ടി തീയതി. ടി സ്ഥലം.

293. കിഴവള്ളൂർ പള്ളിക്കാർക്കു. 19-നു കുമ്പഴ കിഴക്കേ പള്ളിയിൽ നിന്നു പുറപ്പെട്ടു അവിടെയെത്തി അന്ന് അവിടെ താമസിക്കുമെന്നു. ടി തീയതി. ടി സ്ഥലം.

294. കോന്നി പള്ളിക്കാർക്കു. 20-നു കിഴവള്ളൂർ പള്ളിയിൽ നിന്നും പുറപ്പെട്ടു കോന്നിയിൽ എത്തുന്നതാണെന്നും മറ്റും. 1095 കുംഭം 16-നു കൈപ്പട്ടൂർ പള്ളിയിൽ നിന്നും.

295. കിഴക്കുപുറത്തു പള്ളിക്കാർക്കു. 22-നു കോന്നിയിൽ നിന്നു പുറപ്പെട്ടു കിഴക്കുപുറത്തു എത്തി താമസിച്ചു കല്ലിടുന്നതാണെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

296. പീടികയിൽ മൂപ്പച്ചനു. യാത്രയെ സംബന്ധിച്ചും മറ്റും. 1095 കുംഭം 16-നു. കൈപ്പട്ടൂർ.

297. പാലപ്പള്ളിൽ മാണി മൂപ്പിലേക്കു. കത്തനാരച്ചനെ സംബന്ധിച്ചു. ടി തീയതി. ടി സ്ഥലം.

298. പാലപ്പള്ളിൽ കത്തനാർക്കു. അന്യായം ഒപ്പിട്ടയയ്ക്കണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

299. ഫിലിപ്പു വക്കീലിനു. മാത്തു കത്തനാരുടെ കേസിലേക്ക് വക്കാലത്തയയ്ക്കുന്നു എന്നു. ടി തീയതി. ടി സ്ഥലം.

300. ചെറുവത്തൂർ ഉതുപ്പിനു. ടി കേസിനെ സംബന്ധിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

**1095 കുംഭം 18-നു തിങ്കളാഴ്ച രാവിലെ 8 മണിയോടു കൂടെ കൈപ്പട്ടൂർ പള്ളിയിൽ നിന്നും പുറപ്പെട്ട് 10 മണിയോടു കൂടി കുമ്പഴ പടിഞ്ഞാറെ പള്ളിയിൽ എത്തി. അന്നുതന്നെ 3 മണിയോടു കൂടി കുമ്പഴ കിഴക്കേപള്ളിയിൽ എത്തി.**

301. പര്യാരത്തു പുത്തൻപള്ളിക്കു. ഈ മാസം 25-നു തിങ്കളാഴ്ച ആ പള്ളി

യിൽ എത്തുമെന്നു. 1920-നു 1095 കുംഭം 18-നു. കുമ്പഴ പള്ളി.

302. വഞ്ചിത്ര പള്ളിക്കു. ഈ മാസം 27-നു ആ പള്ളിയിൽ എത്തുന്നതാണെന്നു.

**1095 കുംഭം 19-നു ചൊവ്വാഴ്ച രാവിലെ 8 മണിയോടു കൂടി കുമ്പഴ കിഴക്കേ പള്ളിയിൽ നിന്നും വണ്ടിമാർഗ്ഗം പുറപ്പെട്ടു 10 മണിയോടു കൂടി കിഴവള്ളൂർ പള്ളിയിൽ എത്തി.**

303. ചാവടിയിൽ തൊമ്മിയച്ചനു. തെക്കുമുറി കത്തനാർ, കാഞ്ഞിരക്കാട്ടു ശെമ്മാശു ഇവരുടെ ഓഹരികൾ കൊടുക്കുന്നതിനെ സംബന്ധിച്ചു യോഗത്തിന്റെ അഭിപ്രായം എഴുതി അയയ്ക്കണമെന്നു. ടി തീയതി. ടി സ്ഥലം.

**1095 കുംഭം 20-നു ബുധനാഴ്ച 4 മണിയോടു കൂടി കിഴവള്ളൂർ പള്ളിയിൽ നിന്നും വണ്ടിമാർഗ്ഗം പുറപ്പെട്ടു 5 മണിയോടു കൂടി കോന്നി പള്ളിയിൽ എത്തി.**

304. അലക്സന്ത്രയോസ് കത്തനാർക്കു, ബഥനി. തിരുവനന്തപുരത്തുകാരനായ ഒരു ബ്രാഹ്മണൻ മാമോദീസാ മുഴുകുന്നതിനെ സംബന്ധിച്ചും ബഥനിയിൽ താമസിക്കുന്നതിനെ സംബന്ധിച്ചും. 1920-നു 1095 കുംഭം 21-നു. കോന്നി പള്ളി.

305. പ്രക്കാനത്തു വെടിക്കൂട്ടത്തിൽ വായനയോഗക്കാർക്കു. പണപിരിവു എത്രയുംവേഗത്തിൽ നടത്തി പണം അയച്ചുതരണമെന്നു. 1095 കുംഭം 22-നു. കോന്നി പള്ളി.

**1095 കുംഭം 22-നു 4 മണിയോടു കൂടി മഞ്ചൽമാർഗ്ഗം കിഴക്കുപുറത്തു പള്ളിയിലേക്കു പുറപ്പെട്ടു 6 മണിയോടു കൂടി അവിടെ എത്തി. 22-നു ശനിയാഴ്ച കിഴക്കുപുറത്തു പള്ളിക്കു കല്ലിടീൽ കഴിച്ചുംവെച്ച് ഉച്ചകഴിഞ്ഞ് മഞ്ചൽമാർഗ്ഗം പുറപ്പെട്ടു 6 മണിയോടു കൂടി കോന്നി പള്ളിയിൽ എത്തി.**

306. മേപ്രാൽ പുത്തൻപള്ളി വികാരി മുട്ടങ്കരിൽ സ്കറിയാ കത്തനാർക്കു. ടി പള്ളി ഇടവകയിലെ പണപിരിവു എത്രയുംവേഗത്തിൽ എത്തിച്ചുതരണമെന്നു. 1095-ാംമാണ്ടു കുംഭം 24-നു. കോന്നി പള്ളിയിൽ നിന്നും.

**24-നു കോന്നി പള്ളിക്കു കല്ലിട്ടു.**

307. മുറന്തൂക്കിൽ മാത്തു കത്തനാർക്കു. വടക്കൻ പള്ളികളിൽ തൽക്കാലം സഞ്ചരിക്കുന്നതിനു നിവൃത്തിയില്ലെന്നും മറ്റും. 1920-നു 1095 കുംഭം 25-നു. കോന്നി പള്ളിയിൽ നിന്നും.

308. പി. കെ. ഇട്ടിമാത്തുവിനു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

309. വർക്കിപ്പിള്ളയ്ക്കു. അന്യായം മുതലായതു ഒപ്പിട്ടു അയച്ചിട്ടുണ്ടെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

310. തറയാനിൽ മത്തായി കത്തനാർക്കു. ടിയാന്റെ അപ്പന്റെ മരണത്തെ സംബന്ധിച്ചു. ടി തീയതി. ടി സ്ഥലം.

311. കരവട്ടു കുഞ്ചപ്പനു. മുണ്ടക്കയം പള്ളി 36-ാം ഞായറാഴ്ച കൂദാശ ചെയ്യാമെന്നും എം. ഡി. സിമ്മനാരിയെ സംബന്ധിച്ചും. ടി തീയതി. ടി സ്ഥലം.

312. കൊച്ചുമെത്രാച്ചനു. ചാത്തന്നൂർക്കു പോകുന്നതിന് നിവൃത്തിയില്ലെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

313. പണിക്കരു കത്തനാരച്ചനു. വർത്തമാനങ്ങൾക്കും കോശി ശെമ്മാച്ചനു തൽക്കാലം കത്തനാരുപട്ടം കൊടുക്കുന്നതല്ലെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

314. കോന്നി പള്ളിക്കാർക്ക്. വാഴമുട്ടത്തു പാപ്പയ്ക്കൽ (ഇപ്പോൾ അരുവാപ്പലം മുറിയിൽ നരിക്കഴിമണ്ണിൽ പാർത്തുവരുന്ന) ... എന്നയാൾ സ്വന്ത ഭാര്യയെ ഉപേക്ഷിച്ചു വേറൊരു സ്ത്രീയെ കൊണ്ടുവന്നു കൂടെ താമസിപ്പിച്ചിരിക്കുന്നതിനാൽ അയാളെ മുടക്കിയിരിക്കുന്നു എന്നും മറ്റും. 1920-നു 1095 കുംഭം 25-നു. കോന്നി പള്ളിയിൽ നിന്നും.

315. ഈവാനിയോസു മെത്രാച്ചനു. കണ്ടനാട്ടെ സംഗതി അസ്ഥിരപ്പെടുത്തണമെന്നും മറ്റും. 1920-നു 1095 കുംഭം 26-നു. കോന്നി പള്ളിയിൽ നിന്നും.

316. ശ്ലേമ്മോനും ഐസക്കിനും. ടിയാന്മാരുടെ മൂസൽ യാത്രയെ സംബന്ധിച്ചു. ടി തീയതി. ടി സ്ഥലം.

317. മട്ടയ്ക്കൽ മല്പാനു. സഞ്ചാരത്തെ സംബന്ധിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

318. കരപ്പെള്ളി കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും. ടി തീയതി. ടി സ്ഥലം.

319. മാരേട്ടു ശെമ്മാച്ചനു. ടിയാന്റെ അമ്മയുടെ മരണത്തിൽ അനുശോചിച്ചു. ടി തീയതി. ടി സ്ഥലം.

320. കോന്നി പള്ളിക്കാർക്കു. ഈ മാസം 23-നു വരെയ്ക്കുള്ള കണക്കുകൾ കേട്ടു ഒപ്പും മുദ്രയും വച്ചിരിക്കുന്നുയെന്നും തന്നാണ്ടു മുതൽകെട്ടിനു പനച്ചറയ്ക്കൽ മാത്തൻ വറുഗീസിനെയും ... കണക്കെഴുത്തിനു കുത്തിനേത്തു വറുഗീസു കിര്യാനെയും ചെറുകുന്നത്തു മാത്തുക്കുട്ടി മാത്തുക്കുട്ടിയെയും പെട്ടിസൂക്ഷിക്കുന്നതിനു മണ്ണികോയിക്കൽ കിഴക്കേതിൽ ഇടിക്കുളയെയും, പള്ളിക്കു സ്ഥിരകെട്ടിടം പണിയുന്നതിനു ചുമതലക്കാരായി ഓരോ വായനയോഗത്തിൽ നിന്നുമായി പ്രത്യേകം പ്രത്യേകം ആളുകളെയും മേലമ്പേഷണത്തിനു ഗീവറുഗീസു കത്തനാരെയും നിയമിച്ചിരിക്കുന്നുയെന്നും മറ്റും. 1095 കുംഭം 26-നു. കോന്നി പള്ളി.

**1095 കുംഭം 26-നു ഉച്ച കഴിഞ്ഞു വണ്ടിമാർഗ്ഗം കോന്നി പള്ളിയിൽ നിന്നും പുറപ്പെട്ടു 5 മണിയോടു കൂടി പര്യാരത്തു പള്ളിയിൽ എത്തി.**

321. തുമ്പമൺ ഭദ്രാസന ഇടവകയിൽപെട്ട ഓമല്ലൂർ, മാക്കാംകുന്നു, കോഴഞ്ചേരി, അയിരൂർ മുതലായ പള്ളിക്കാർക്ക്. പരിയാരത്തു പുത്തൻപള്ളി ഇടവകയിൽ ചേർന്നു നടന്നുവരുന്ന പുതുക്രിസ്ത്യാനികളുടെയും അവരുടെ ഉപദേശിയുടെയും ശമ്പളം വകയ്ക്കും മറ്റും ആവശ്യമുള്ള പണസഹായം ചെയ്തു കൊടുക്കണമെന്നും മറ്റും. 1920-നു 1095 കുംഭം 27-നു പരിയാരം പള്ളിയിൽ നിന്നും.

1095 കുംഭം 28-നു രാവിലെ പരിയാരത്തു പള്ളിയിൽ നിന്നു പുറപ്പെട്ടു 10 മണിയോടു കൂടി കോഴഞ്ചേരി വഞ്ചിത്ര പള്ളിയിൽ എത്തി. 28-നു ചെങ്ങന്നൂർ എത്തി നാലര മണിക്കു അഞ്ചൽ കാറിൽ പുറപ്പെട്ടു രാത്രി 8 മണിക്കു ചാത്തന്നൂർ എത്തി. 30-നു രാത്രി 8 മണിക്കു കുണ്ടറ എത്തി. വെളുപ്പിനു 5 മണിക്കു അവിടെ നിന്നും വണ്ടി കയറി കൊട്ടാരക്കര എത്തി. കാലത്തു ഏഴര മണിക്കു ബസ്സു കയറി ചെങ്ങന്നൂർ എത്തി. അവിടെ നിന്നും വള്ളം വഴി വഞ്ചിത്ര പള്ളിയിൽ എത്തി.

322. മതാപ്പാറ പള്ളിക്കാർക്കു. ഈ മാസം 7-നു ശനിയാഴ്ച ഇവിടെ നിന്നു ആ പള്ളിയിൽ എത്തുന്നതാണെന്നും മറ്റും. 1920-നു 1095 മീനം 3-നു വഞ്ചിത്ര പള്ളിയിൽ നിന്നും.

323. പീടികയിൽ ഗീവറുഗീസു കത്തനാർക്കും.

324. വടുതല ഈശോ കത്തനാർക്കും.

325. വടക്കേടത്തു ഗീവറുഗീസു കത്തനാർക്കും.

326. മുളമൂട്ടിൽ തോമ്മാ കത്തനാർക്കും.

327. കടമ്മനിട്ട പുത്തമ്പുരയ്ക്കൽ ഗീവറുഗീസു കത്തനാർക്കും.

328. മാക്കാംകുന്നു പള്ളിയിലെ കശീശന്മാർക്കും. ടിയാന്മാരുടെ ഇടവക പള്ളികളിലെ പണപിരിവു എത്രയുംവേഗത്തിൽ എത്തിച്ചു തരണമെന്നും മറ്റും. 1920-നു 1095 മീനം 3-നു. വഞ്ചിത്ര പള്ളി.

329. നാരങ്ങാനത്തു പള്ളി യോഗജനങ്ങൾക്കു. എത്രയുംവേഗത്തിൽ ഇവിടെ വന്നുചേരണമെന്നു. ടി തീയതി. ടി സ്ഥലം.

330. റാവൂർ മൂപ്പച്ചനു. ഇത്രടം വന്നുപോകണമെന്നു. ടി തീയതി. ടി സ്ഥലം.

331. കോഴഞ്ചേരി അഞ്ചൽ മാസ്റ്റർക്കു. രജിസ്റ്റർ കത്തുകൾ ഒപ്പിട്ടു വാങ്ങുന്നതിനു നമ്മുടെ അനുവാദപ്രകാരം സിക്രട്ടറി വി. പി. പീലിപ്പോസു കത്തനാരെ അധികാരപ്പെടുത്തിയിട്ടുണ്ടെന്നു. 1095 മീനം 4. വഞ്ചിത്ര.

332. കെ. എം. പീലിപ്പോസു ഇൻസ്പെക്ടർക്കു. കാട്ടൂർ പി. റ്റി. അബ്രഹാം വാദ്ധ്യാരുടെ സംഗതിയെ സംബന്ധിച്ചു കഴിവുള്ള സഹായം ചെയ്തുകൊടുക്കണമെന്നു. 1095 മീനം 5-നു. വഞ്ചിത്ര.

333. കാട്ടൂർ പള്ളിക്കാർക്കും.

334. വയലത്തല പള്ളിക്കാർക്കും. ഈ മാസം 8-നു ഞായറാഴ്ച ഉച്ച കഴിഞ്ഞു മതാപ്പാറ പള്ളിയിൽ വന്നുചേരണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

(തുടരും)

**സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്**

(തുടരും)



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




# ഹിപ്പോയിലെ അഗസ്റ്റിന്റെ വിശുദ്ധ മത്തായി 18:7–നെ ആസ്പദമാക്കിയുള്ള 31–ാമത്തെ പ്രസംഗം

**ഫാ. ജോബ് സാം മാത്യു**

**ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, കോട്ടയം**

വടക്കൻ ആഫ്രിക്കയിലെ ഹിപ്പോയിലെ മെത്രാൻ ആയിരുന്ന അഗസ്റ്റിൻ (അൗഴൗശേില ീള ഒശുുീ, അഉ 354430) പാശ്ചാത്യ ക്രൈസ്തവ ലോകത്ത് പ്രശസ്തനായ വേദശാസ്ത്രജ്ഞനും സഭാനേതാവും ആയിരുന്നു. അദ്ദേഹത്തിൻറെ കൃതികൾ വ്യാപകമായി ഇന്നും വായിക്കപ്പെടുന്നുണ്ട്. അദ്ദേഹം നടത്തിയ വി. മത്തായി 18:7– നെ അടിസ്ഥാനമാക്കിയുള്ള 31മത്തെ പ്രസംഗമാണ് ചുവടെ നൽകുന്നത്. ആ വാക്യം ഇപ്രകാരമാണ്; 'ഇടർച്ച ഹേതുവായി ലോകത്തിനു അയ്യോ കഷ്ടം; ഇടർച്ച വരുന്നതു ആവശ്യം തന്നെ; എങ്കിലും ഇടർച്ച വരുത്തുന്ന മനുഷ്യനു അയ്യോ കഷ്ടം'.

തിരുവെഴുത്തുകളുടെ പ്രാധാന്യം വിവരിച്ചാണ് പ്രസംഗം ആരംഭിക്കുന്നത്. തിരുവെഴുത്തുകൾ ഉത്തമ മൂല്യങ്ങൾ നമ്മുടെ ഉള്ളിൽ നിറയ്ക്കുന്നതിനും ക്രിസ്തീയ ഹൃദയം (ഇവൃശേമെി വലമൃ) ശക്തിപ്പെടുത്തുന്നതിനും സഹായിക്കും. യേശു നമുക്ക് നൽകുന്ന മുന്നറിയിപ്പുകളും നിർദ്ദേശങ്ങളും ഇതിലൂടെ നമുക്കറിയാം. നമ്മുടെ കോട്ട തകരാനും നാം വിഷമിക്കാനും അവൻ ആഗ്രഹിക്കുന്നില്ല. പിന്നയോ, നമ്മൾ ഭയക്കുകയും അതിൽ നിന്ന് പിന്മാറുകയും അതിനെതിരെ പ്രതിരോധം തീർക്കുകയും ചെയ്യണം. എന്നാൽ ദൈവിക നിയമങ്ങൾ പാലിക്കുന്നതിന് നാം സന്നദ്ധമാകണമെന്ന് തിരുവചനം നമ്മെ പ്രബോധിപ്പിക്കുകയും പ്രചോദിപ്പിക്കുകയും ചെയ്യുന്നു. നമ്മൾ എതിരിടേണ്ട ശത്രുവിനെക്കുറിച്ചും സ്ഥാപിക്കേണ്ട പ്രതിരോധ കോട്ടയെക്കു റിച്ചും അവൻ നമുക്ക് മാതൃക കാണിച്ചു.

ഇടർച്ചകളിൽ നിന്നും രക്ഷപെടാൻ ഈ ലോകത്തിൽ നിന്നും നാം ഓടി ഒളിക്കേണ്ടതില്ല. പകരം ലോകത്തെ സൃഷ്ടിച്ചവന്റെ അരികിലേക്ക് നാം എത്തണം. അതിന് എല്ലായിടത്തും പ്രഘോഷിക്കപ്പെടുന്ന ദൈവീക നിയമങ്ങൾ നാം ശ്രദ്ധിക്കണം. അവയെ സ്നേഹിക്കണം. കേൾക്കുന്നത് കൊണ്ട് മാത്രമാകുന്നില്ല; അതിനെ സ്നേഹിക്കുകയും താല്പര്യത്തോടെ പാലിക്കുകയും വേണം. സൗമ്യതയുള്ളവരാണ് (ാലലസ) ഭൂമിയെ അവകാശമാക്കുന്നത്. അവർ ദൈവീക നിയമങ്ങളെ സ്നേഹിക്കുന്നവരാണ്. ദൈവവചനം ശ്രദ്ധിക്കുകയും അതിനെ സ്നേഹിക്കുകയും പാലിക്കുകയും ചെയ്യുന്നതു വഴി നാം സമാധാനം കണ്ടെത്തും. അങ്ങനെ ഇടർച്ചകളെ പ്രതിരോധിക്കുന്നതിന് (ളീൃശേള്യ മഴമശിേ ീളളലിരലെ) നമുക്കു കഴിയും.

സൗമ്യതയുള്ളവരാകുവാൻ നാം എന്ത് ചെയ്യണം എന്ന് തുടർന്ന് നിർദ്ദേശിക്കുന്നു. ഇത് നാം അന്വേഷിക്കുകയും കണ്ടെത്തുകയും മനസ്സിലാക്കുകയും (ലെല, ലെലസ, മിറ ഹലമൃി) ചെയ്യണം. അത് സുപ്രധാനമാണ്. ജീവിതത്തിലെ പ്രതിസന്ധികളുടെ മദ്ധ്യേ അത് അനിവാര്യമാണ്. ജീവിതത്തിലെ ദുരന്താനുഭവങ്ങളെ അല്ല 'ഇടർച്ചകൾ' എന്ന് വിളിക്കുന്നത്. വേദനാജനകമായ സാഹചര്യങ്ങളും സമയങ്ങളും നമ്മെ ഞെരുക്കും. എന്നാൽ ഇടർച്ച നമ്മെ തളർത്തും. ജീവിതത്തിലെ പ്രതിലോമ അനുഭവങ്ങളിൽ നാം ശാന്തതയും സഹിഷ്ണുതയും പുലർത്തണം (ാമശി േമശി ുമശേലിരല). സ്ഥിരോത്സാഹത്തോടെ നിലനിൽക്കണം (വീഹറ ളമെേ രീിേമിെേ). വിശ്വാസം ഉപേക്ഷിക്കരുത് (റീ ിീ േമയമിറീി ളമശവേ). പാപത്തിന്റെ കെണിയിൽ വീഴരുത് (റീ ിീ േരീിലിെ ീ ശെി). ചക്കിലാട്ടുമ്പോൾ ഒലിവെണ്ണ ലഭിക്കുന്നതു പോലെ നമ്മിൽ നിന്നും നന്മകൾ പുറപ്പെടുവിക്കുവാൻ കഷ്ടതകൾ സഹായിക്കും. ചങ്ങലകളാൽ ബന്ധിതരായിരുന്നപ്പോൾ അപ്പോസ്തോലന്മാർ ദൈവത്തെ പാടി സ്തുതിച്ചു. അതുപോലെ ജീവിതത്തിലെ പ്രതിബന്ധങ്ങളും കഷ്ടതകളും ദൈവീകാനുഭവങ്ങളാക്കി നാം മാറ്റണം. ഇയ്യോബ് കഷ്ടതയിൽ ആയിരുന്നപ്പോൾ അദ്ദേഹത്തിനു ആരുടെയും പിന്തുണ ലഭിച്ചില്ല. എന്നാൽ ഉള്ളിൽ ദൈവം നിറഞ്ഞിരുന്നതിനാൽ ബാഹ്യമനുഷ്യനെക്കുറിച്ച് അദ്ദേഹം ഭാരപ്പെട്ടില്ല. 'ദൈവത്തെ ത്യജിച്ചുപറഞ്ഞ് മരിച്ചു കളയുക' എന്ന് ഇയോബിന്റെ



ഭാര്യ പറഞ്ഞതാണ് ഈ സംഭവത്തിൽ ഇടർച്ച എന്ന് നമുക്ക് മനസ്സിലാക്കാം. തന്റെ ഭർത്താവിനെ ആശ്വസിപ്പിക്കുന്നതിനു പകരം ഹവ്വായെ പോലെ പരീക്ഷിക്കുന്നതിന് ഭാര്യ ശ്രദ്ധിച്ചത്. എന്നാൽ ഇയ്യോബ് വിനയത്തോടും സൗമ്യതയോടും ഈ പ്രതിസന്ധിയെ തരണം ചെയ്തു. ഇയോബിന്റെ കാലത്ത് ന്യായപ്രമാണം കൽപലകകളിൽ നൽകിയിരുന്നില്ല. എന്നാൽ ദൈവികരായവരുടെ ഹൃദയങ്ങളിൽ ആ നിത്യനിയമം ഉണ്ടായിരുന്നു എന്ന് ഇയ്യോബ് നമ്മെ ഓർമിപ്പിക്കുന്നു.

തുടർന്ന് ആരാണ് സൗമ്യതയുള്ളവർ എന്നതിനെ സംബന്ധിച്ച് ഒരു വ്യാഖ്യാനം അഗസ്റ്റിൻ നൽകുന്നു. 'ഠവല ാലലസ മൃല വേല്യ, ംവീ ശി മഹഹ വേലശൃ ഴീീറ റലലറ, ശി മഹഹ വേല വേശിഴ വേല്യ റീ ംലഹഹ, ൗവേശിഴ ശ ുഹലമശെിഴ യൗ േഏീ; ംവീ ശി മഹഹ വേല ല്ശഹ വേല്യ ൌളളലൃ, ഏീറ ശ ിീ േറശുഹലമശെിഴ'. നമ്മിലെ സൗമ്യത വർദ്ധിക്കുവാൻ നാം പരിശ്രമിക്കണം. നമ്മൾ സ്വാർത്ഥ താല്പര്യത്തോടെ ഒന്നും ചെയ്യരുത്. ദൈവത്തെയാണ് നാം പ്രീതിപ്പെടുത്തേണ്ടത്. ഒരു മരത്തിൽ ധാരാളം ഇലകൾ ഉണ്ടെങ്കിൽ പോലും അത് ഫലങ്ങൾക്കുള്ള ഇടം ഇല്ലാതാക്കുന്നില്ല. ഫലങ്ങളും ഇലകളുടെ സ്ഥാനം കൈവശമാക്കുന്നില്ല. ഓരോന്നും അതാതിന്റെ ദൗത്യം നിർവഹിക്കുന്നു. ഇടർച്ചകളെ നാം ഭയക്കരുത്. ദൈവീക കൽപ്പനകളെ സ്നേഹിക്കുമ്പോൾ ഇടർച്ച ഉണ്ടാകില്ല.

നമ്മുടെ സ്നേഹിതരും ബന്ധുക്കളും അധികാരികളും തിന്മ ചെയ്യുവാൻ നമ്മെ പ്രേരിപ്പിക്കുന്നില്ല എങ്കിൽ, അവർ നമുക്ക് പ്രിയപ്പെട്ടവരും ഇടർച്ച ഉണ്ടാക്കാത്തവരുമാണ്. അപ്പോൾ എന്താണ് ഇടർച്ച? യേശു തന്റെ പീഡാസഹനത്തെക്കുറിച്ച് ശിഷ്യസമൂഹത്തിനു മുന്നറിയിപ്പ് നൽകിയപ്പോൾ അതിൽ നിന്നും അദ്ദേഹത്തെ തടയുന്നതിന് പത്രോസ് ശ്രമിച്ചു. എന്നാൽ യേശു ഈ ഇടർച്ചയെ പ്രതിരോധിച്ചു. അദ്ദേഹം പത്രോസിനു നേർവഴി കാണിച്ചു. മറ്റുള്ളവർ നമ്മിൽ കുറ്റം കണ്ടെത്തുവാൻ ശ്രമിക്കാറുണ്ട്. നീതിക്കുവേണ്ടി കഷ്ടം സഹിക്കുമ്പോഴും തെറ്റായ സാക്ഷ്യങ്ങൾ നൽകാത്തപ്പോഴും നമ്മളെ

ബുദ്ധിമുട്ടിക്കുന്ന നിലപാട് പലരും സ്വീകരിക്കാറുണ്ട്. എല്ലാവരോടും സ്നേഹത്തിലും സഹകരണത്തിലും ഐക്യത്തോടെ നാം കഴിയണം. എവിടെ ഇടർച്ചയുണ്ടോ, അവിടെ രോഗമോ മുറിവോ ഉണ്ടാകും. ഇടർച്ച ഉണ്ടാക്കുന്നതു നമ്മുടെ കൂട്ടത്തിൽ ഉള്ളവരോ നാം സ്നേഹിക്കുന്നവരോ ആകാം. അത് ആവർത്തിക്കുന്നുവെങ്കിൽ നമുക്ക് അവരെ മാറ്റി നിർത്താം. അനുതപിച്ചു അവർ മടങ്ങിയെത്തിയാൽ സന്തോഷത്തോടെ സ്വീകരിക്കാം.

മറ്റുള്ളവർ നമ്മെ മുറിപ്പെടുത്താൻ ശ്രമിക്കും. അവർ ആക്രമിക്കുന്നത് നമ്മുടെ ശരീരത്തെ ആയിരിക്കും. എന്നാൽ ശരിയായി പ്രതിരോധിക്കാതിരുന്നാൽ നമ്മുടെ ആത്മാവിനെ നമ്മൾ തന്നെ നശിപ്പിക്കുന്നതിനു കാരണമാകും. നമുക്ക് സംരക്ഷിക്കാൻ കഴിയുന്നതു തീർച്ചയായും സംരക്ഷിക്കണം. നശിക്കേണ്ടത് എപ്പോഴായിരുന്നാലും അതു നശിക്കും. സൗമ്യതയുള്ളവർ ദൈവത്തിനു പ്രീതികരമായത് മാത്രം ചെയ്യുകയും, തിന്മകൾ മൂലം വിഷമത്തിലായാലും ദൈവഹിതത്തിനു വിരുദ്ധമായത് ഒരിക്കലും ചെയ്യുകയുമില്ല. നാശത്തിലേക്ക് വീഴുന്ന വിധത്തിൽ നാം കള്ളം പറയുകയോ തെറ്റായ സാക്ഷ്യം നൽകുകയോ ചെയ്യരുത്. നമ്മുടെ ശരീരത്തെ ഹനിക്കുന്നവയെ ഇഷ്ടപ്പെടാതെ, ദൈവത്തെ മാത്രം നാം ശ്രദ്ധിക്കണം.

എല്ലാവരും തിന്മയ്ക്ക് വിധേയരായി ദൈവത്തിൽ നിന്നും അകലുന്നതാണ് നാം കാണുന്നത്. അവർക്ക് 'മനുഷ്യരുടെ മക്കളായി' തുടരുന്നതിനാണ് താല്പര്യം. എന്നാൽ പാപത്തിൽ നിന്നും വീണ്ടെടുത്ത്, കരുതലും ആശ്വാസവും നൽകി നമ്മെ ദൈവമക്കൾ ആക്കാൻ ദൈവം ആഗ്രഹിക്കുന്നു. രക്ഷകൻ തൻറെ കൃപയാൽ നമ്മെ വീണ്ടെടുത്തു (ൃലറലലാലറ യ്യ വേല ടമ്ശീൗൃ'െ ഴൃമരല). അമൂല്യമായ രക്തത്താൽ വിലയ്ക്ക് വാങ്ങി (ുൗൃരവമലെറ ംശവേ ഒശ ുൃലരശീൗ െയഹീീറ). വെള്ളത്താലും ആത്മാവാലും വീണ്ടും ജനിപ്പിച്ചു (യീൃി മഴമശി ീള ംമലേൃ മിറ ീള വേല ടുശൃശ). സ്വർഗ്ഗത്തിനു അവകാശികളാകാൻ മുൻനിയമിക്കപ്പെട്ടു (ുൃലറലശേിലറ ീ േവേല ശിവലൃ ശമിരല ീള വലമ്ലി). അതിനാൽ നാം ദൈവമക്കളാണ്. ഒരർത്ഥത്തിൽ 'ദൈവങ്ങളാണ്' എന്നും പറയാം. ആദം ഒരു സാധാരണ മനുഷ്യനാണെങ്കിൽ (മ ാലൃല ാമി) ക്രിസ്തു ദൈവവും മനുഷ്യനും, ദൈവത്തോടുള്ള മധ്യസ്ഥനും, പിതാവാം ദൈവത്തിൻറെ ഏകജാതനായ ദൈവ-മനുഷ്യനുമാണ് (ഏീറാമി). ആ ക്രിസ്തുവിനെ നാം അംഗീകരിക്കണം.

ഇടർച്ചകളാൽ ലോകം നിറഞ്ഞിരിക്കുന്നു. നമ്മുടെ പ്രശ്നങ്ങൾ ഇടർച്ചകൾ വർദ്ധിക്കുമ്പോൾ പെരുകുന്നു. ക്രിസ്ത്യാനികൾ സ്വർഗീയ തളിരുകളാണ് (വലമ്ലിഹ്യ വെീീ). അവർ ഭൂമിയിൽ അപരിചിതരാണ് (ൃലൈമിഴലൃെ ീി വേല ലമൃവേ). കാരണം, അവർ സ്വർഗ്ഗത്തിൽ ഒരു നഗരം അന്വേഷിക്കുന്നു. വിശുദ്ധ മാലാഖമാരോടുള്ള കൂട്ടായ്മ അവർ ആഗ്രഹിക്കുന്നു. ഈ ലോകം വിട്ടു പോകേണ്ടി വരുമെന്ന് നാമോർക്കണം. സൃഷ്ടിച്ചവനിലേക്കെത്താൻ ഈ ലോകത്തിലൂടെ പ്രയാണം ചെയ്ത് നാം പരിശ്രമിക്കുന്നു. ലോകത്തെ സ്നേഹിക്കുന്നവർ ആകരുത്. കഷ്ടതകൾ ഇടർച്ചകൾ അല്ല. നീതിയോടെ നാം ജീവിക്കണം. കഷ്ടതകൾ കടന്നുവരും. അത് ശിക്ഷണത്തിനും നാശത്തിനും ഉണ്ട്. ഏതിന് എന്ന് തീരുമാനിക്കുന്നത് നാമാണ്. കഷ്ടതകൾ തീ പോലെയാണ്. അത് നമ്മിലുള്ള മലിനതകളെ അകറ്റും. ലോകത്തെ സ്നേഹിക്കുകയും ക്രിസ്തുവിനെ തള്ളിപ്പറയുകയും ചെയ്യുമ്പോൾ ഇടർച്ചകൾ ഉണ്ടാകും. തികച്ചും ഭൗതികമായതിൽ നിന്നും നമ്മെ ഉദ്ധരിക്കുന്നതിനാണ് ഇടർച്ചകളെക്കുറിച്ചുള്ള പ്രബോധനം നമ്മുടെ സുഹൃത്തും മാർഗ്ഗദർശിയുമായവൻ (എൃശലിറ മിറ ഇീൗിലെഹഹീൃ) നമുക്ക് നൽകിയത്. ഇടർച്ചകളെ തിരിച്ചറിഞ്ഞു പൂർണ്ണമായി അകറ്റാൻ നാം പരിശ്രമിക്കണം.

ക്രിസ്തു ഉറങ്ങിയ പടകു പോലെ, ലോകത്തിൻറെ സംഘർഷങ്ങളിൽ നിങ്ങളുടെ ഹൃദയം അസ്വസ്ഥമാണ്. ക്രിസ്തു ഉറങ്ങിയ പടകു പോലെ നമ്മുടെ വിശ്വാസവും ഹൃദയത്തിൽ ഉറങ്ങുന്നു. ലോകം വീണുപോകും എന്ന് നമ്മുടെ നാഥൻ മുന്നറിയിപ്പ് നൽകിയിട്ടുണ്ട്. കൊടുങ്കാറ്റിനാൽ നമ്മുടെ പടകു തകരാതിരിപ്പാൻ ക്രിസ്തുവിനെ ഉണർത്തുക. വിശ്വാസമുണ്ടെങ്കിൽ ക്രിസ്തു നമ്മിൽ ഉണ്ടാകും. അവൻ നമ്മോടു സംസാരിക്കാൻ തുടങ്ങും. വയോവൃദ്ധനായ ഒരു മനുഷ്യനെ പോലെയാണ് ലോകവും. അതിന്റെ പ്രായം കൂടുന്നുണ്ട്. പ്രായമുള്ളവർ നേരിടുന്ന പ്രതിബന്ധങ്ങൾ പോലെ ലോകത്തിലെ പ്രതിസന്ധികൾ പെരുകുന്നുണ്ട്. എന്നാൽ അബ്രഹാമിനു വാർദ്ധക്യത്തിൽ ഒരു മകൻ ജനിച്ചതുപോലെ, പ്രായമേറിയ ലോകത്തിൽ ക്രിസ്തുവും വന്നു. അവൻ സകലവും പുതുതാക്കി. സമകാലിക പ്രതിസന്ധികളുടെ മധ്യേ നമ്മെ ആശ്വസിപ്പിക്കുന്നതിനും നിത്യമായ വിശ്രമം വാഗ്ദാനം നൽകുന്നതിനും അവൻ എത്തി. പ്രായമേറി, ക്ഷീണിച്ച ലോകത്തിൽ ആശ്രയിക്കാതെ ക്രിസ്തുവിൽ ലഭ്യമാകുന്ന യൗവനം നാം കരസ്ഥമാക്കണം.

തുടർന്ന്, റോമാ നഗരത്തെ പിടിച്ചടക്കുവാനുള്ള ബാഹ്യശക്തികളുടെ പരിശ്രമത്തെ ആത്മീകമായി അഗസ്റ്റിൻ വിലയിരുത്തുന്നു. 'ദൈവത്തെ സ്തുതിക്കാതെ നിന്ദിക്കുമ്പോൾ റോം നശിക്കും' എന്ന മുന്നറിയിപ്പ് അദ്ദേഹം നൽകുന്നു. റോമിലെ എല്ലാ നിർമ്മിതികളും ഒരിക്കൽ വീഴും. മനുഷ്യൻ നിർമ്മിക്കുകയും നശിപ്പിക്കുകയും ചെയ്യുന്നു. എന്നാൽ ദൈവഹിതം ഉണ്ടെങ്കിൽ അത് നിലനിൽക്കുകയോ നശിക്കുകയോ ചെയ്യും. ലോകത്തിൽ മനുഷ്യൻ ജനിക്കുകയും മരിക്കുകയും ചെയ്യുന്നതുപോലെ നഗരങ്ങളും കെട്ടിടങ്ങളും നിർമ്മിക്കപ്പെടുകയും നശിപ്പിക്കപ്പെടുകയും ചെയ്യും. ട്രോയി നഗരം ദൈവങ്ങളിൽ ആശ്രയം വച്ചിട്ടും നശിച്ചു. ആ ദൈവങ്ങളെ റോമിലും ആരാധിച്ചു. അവർ സംരക്ഷകരോ നാശത്തിലേക്ക് നയിക്കുന്നവരോ? നമുക്കാവശ്യം ദൈവകൽപ്പനകളെ സ്നേഹിക്കുക എന്നതാണ്. കഷ്ടപ്പെടുന്നവരോടു ഏകീഭവിക്കുകയും ദുർബലരെ കരുതുകയും ചെയ്യുക. അപരിചിതരും ആവശ്യക്കാരും കഷ്ടപ്പെടുന്നവരുമായ ജനത്തിന്റെ കൂടിവരവിനു ഈ സന്ദർഭത്തിൽ നമ്മുടെ അതിഥി സൽക്കാരവും സദ്പ്രവർത്തികളും വർദ്ധിക്കട്ടെ. ക്രിസ്തു കൽപ്പിക്കുന്നതാണ് ക്രിസ്ത്യാനികൾ ചെയ്യേണ്ടത്. എന്നാൽ അവിശ്വാസികൾ വിശ്വാസത്യാഗത്താൽ സ്വയം മുറിപ്പെടുത്തുന്നു.

റോമാ നഗരം അഭിസംബോധന ചെയ്യുന്ന പ്രതിസന്ധിയുടെ മധ്യത്തിൽ, ഇടർച്ച ഉണ്ടാക്കാതെ ദൈവിക പദ്ധതിയോടു ചേർന്നു നിന്ന് ക്രിസ്തീയമായ നിലയിൽ പെരുമാറണം എന്ന നിർദ്ദേശത്തോടെയാണ് അഗസ്റ്റിൻ ഈ പ്രസംഗം അവസാനിപ്പിക്കുന്നത്.



**ബാംഗ്ലൂർ മെത്രാസന ഇടവകയിൽ ഉൾപ്പെട്ട ജാലഹള്ളി സെന്റ് മേരീസ് ഓർത്തഡോക്സ് സുറിയാനി വലിയ പള്ളിയുടെ നവീകരിച്ച മദ്ബഹായുടെ ശുദ്ധീകരണ കൂദാശ ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഡോ. എബ്രാഹം മാർ സെറാഫിം, ഗീവർഗീസ് മാർ ഫിലക്സിനോസ് എന്നിവരുടെ മുഖ്യ കാർമികത്വത്തിൽ നടത്തപ്പെട്ടു.**



**അട്ടപ്പാടിയിലെ നന്മ കൂട്ടായ്മ സുമനസുകളുടെ സഹായം കൊണ്ട് ആൻ റോസിന് ഭവനം പണിതു കൊടുത്തു. പുതിയ ഭവനത്തിന്റെ കൂദാശ ഫാ. എം. ഡി. യൂഹാനോൻ റമ്പാൻ നിർവ്വഹിച്ചു.**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH









# ത്യാഗനിർഭരരായ ശ്ലീഹന്മാർ

## ഫാ. ജേക്കബ് കല്ലിച്ചേത്ത്, കുമ്പഴ

‘നിങ്ങളോട് ദൈവവചനം പ്രസംഗിച്ചു, നിങ്ങളെ നടത്തിയവരെ ഓർത്തുകൊൾവിൻ. അവരുടെ ജീവവസാനം ഓർത്ത് അവരുടെ വിശ്വാസം അനുകരിപ്പിൻ (എബ്രായർ 13:7). സഭയുടെ മുന്നോട്ടുള്ള യാത്ര ദൈവീക വചനത്താൽ സഭയെ പണിയുകയും ജീവിതം സമർപ്പിച്ച ക്രിസ്തുശിഷ്യന്മാരുടെ പ്രാർത്ഥനയിലുമാണ്. അവരുടെ രക്തം സഭയുടെ വളർച്ചയ്ക്ക് മുഖാന്തരമായി. അവരെ അനുസ്മരിപ്പിക്കുന്ന ശ്ലീഹാ നോമ്പിലൂടെയുള്ള നമ്മുടെ പ്രയാണത്തിലൂടെ ആ പിതാക്കന്മാരുടെ ജീവിതം നമുക്ക് വെളിച്ചമാകട്ടെ.

**വി. പത്രോസ്**

നമ്മുടെ കർത്താവിന്റെ പന്ത്രണ്ടു ശിഷ്യന്മാരിൽ പ്രമുഖനാണ് വി. പത്രോസ്. യോനായുടെ പുത്രനായ ഇദ്ദേഹത്തെ സഹോദരൻ അന്ത്രയോസിനൊപ്പം മീൻ പിടിക്കുമ്പോഴാണ് യേശു തമ്പുരാൻ തന്റെ ശിഷ്യത്വത്തിലേക്കു വിളിച്ചത്. ശിമോൻ എന്നതിന് പുറമെ പാറ എന്നർത്ഥമുള്ള പത്രോസ് എന്ന പേരുണ്ടായിരുന്നു. ക്രിസ്തുവിന്റെ പരസ്യശുശ്രുഷയിൽ ആദിയോടന്തം അദ്ദേഹത്തെ അനുഗമിച്ചു. യായിറോസിന്റെ മകളെ ഉയർപ്പിക്കൽ, മറുരൂപമലയിൽ, ഗതസമന തോട്ടത്തിൽ ആദിയായ സന്ദർഭങ്ങളിൽ യാക്കോബ്, യോഹന്നാൻ എന്നിവർക്കൊപ്പം ദൃക്സാക്ഷി, അന്ത്യ അത്താഴം ഒരുക്കുവാൻ അയക്കപ്പെട്ട രണ്ട് പേരിൽ ഒരാൾ പത്രോസ് ആയിരുന്നു (ലൂക്കോസ് 22.8 ). ഗത്സമനയിൽ വാളെടുത്ത് പരിചാരകന്റെ കാതറുത്ത് കർത്താവിനോട് ഭക്തി അദ്ദേഹം പ്രകടിപ്പിച്ചുവെങ്കിലും പിന്നീട് തന്റെ ഗുരുവിനെ 3 പ്രാവശ്യം തള്ളിപ്പറയാൻ ഇടയായി (മത്തായി 26: 73 ). പക്ഷെ, തന്റെ തെറ്റ് ബോധ്യപ്പെട്ടിട്ടു, കഠിനമായ പശ്ചാത്തപിച്ചു....., തന്നെ തല കീഴായി ക്രൂശിച്ചു, തന്റെ നാഥനോട് മാപ്പ് ചോദിച്ചു രക്തസാക്ഷിയാകുവാൻ തീരുമാനമെടുക്കുന്ന പത്രോസിനെ കാണുന്നു. നമ്മുടെ കർത്താവിനെ സ്നേഹിക്കുന്നുവെന്ന് 3 പ്രാവശ്യം പ്രഖ്യാപിച്ചു, തന്റെ നാഥനെ തള്ളിപ്പറഞ്ഞ വീഴ്ചയിൽ നിന്ന് വി. പത്രോസ് യഥാസ്ഥാനപ്പെടുന്നു. നീറോ ചക്രവർത്തിയുടെ കാലത്ത് അദ്ദേഹം രക്തസാക്ഷിയായി.

**വി. അന്ത്രയോസ്**

യേശു ക്രിസ്തുവിന്റെ ശിഷ്യത്വത്തിലേക്കു കടന്നു വന്ന പ്രഥമ ശിഷ്യൻ വി. പത്രോസിന്റെ സഹോദരനുമായ വി അന്ത്രയോസ് ആയിരുന്നു . അന്ത്രയോസ് എന്ന ഗ്രീക്ക് വാക്കിന് പുരുഷത്വം ഉള്ളവൻ, ധൈര്യമുള്ളവൻ എന്നൊക്കെയാണ് അർത്ഥം. ആദ്യം വിളിക്കപ്പെട്ടവൻ ‘ എന്നർത്ഥത്തിൽ ‘ പ്രോട്ടോക്ലേറ്റോസ് ‘ എന്ന വിശേഷണം വി. അന്ത്രയോസിനു നൽകിയിട്ടുണ്ട്. വി. പത്രോസിനെ യേശുവിന്റെ അടുക്കലെത്തിക്കുന്നതും ഇദ്ദേഹമാണ്. യേശു ഗലീല കടൽ പുറത്ത് നടക്കുമ്പോൾ ശീമോനും അവന്റെ സഹോദരൻ അന്ത്രയോസും കടലിൽ വല വീശുന്നത് കണ്ടിട്ട്, ‘എന്നെ അനുഗമിപ്പിൻ, ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും ‘ എന്ന് യേശു അവരോട് പറഞ്ഞു. ഉടനെ അവർ വല വിട്ടു അദ്ദേഹത്തെ അനുഗമിച്ചു ( മർക്കോ 1:1617). യേശു 5 അപ്പംകൊണ്ട് 5000 പേരെ പോഷിപ്പിക്കുന്ന സംഭവത്തിൽ , ഇവിടെ ഒരു ബാലകൻ ഉണ്ട്. അവന്റെ പക്കൽ 5 അപ്പവും 2 മീനും ഉണ്ട് എന്ന് പറഞ്ഞു, ബാലനെ യേശുവിന്റെ അടുക്കൽ എത്തിക്കുന്നത് അന്ത്രയോസ് ആണ് (യോഹ. 6 : 8, 9 ). പത്രോസിനെ മശിഹായെ പരിചയപ്പെടുത്തിയത് അന്ത്രിയോസ് ആണെന്ന് വിശുദ്ധ യോഹന്നാന്റെ സുവിശേഷത്തിൽ പറയുന്നു. സ്ഥാനമാനങ്ങളോ പദവികളോ ആഗ്രഹിക്കാതെ താഴ്മയോടെ കർത്താവിന് വേണ്ടി ശുശ്രൂഷകൾ ചെയ്ത് വിനയത്തിന്റെ വലിയൊരു ഭാവമാണ് അന്ത്രയോസിൽ കാണുന്നത്. കപ്പദൊക്യ , ബഥാന്യ , ഗലാത്യ , അഖായ , റഷ്യ , എന്നിവിടങ്ങളിൽ സുവിശേഷം അറിയിച്ചു. പത്രാസിൽ വച്ച് ത ആകൃതിയിലുള്ള കുരിശിൽ രക്തസാക്ഷിയായി.

**യാക്കോബ് ശ്ലീഹ**

നമ്മുടെ കർത്താവിന്റെ വിശ്വസ്ത ശിഷ്യന്മാരിൽ ഒരാൾ ആയിരുന്നു സെബദിയുടെ പുത്രനും യോഹന്നാന്റെ സഹോദരനുമായ വി യാക്കോബ്. ഗലീലായിലെ ബേത്സയിദക്കാരനും മീൻപിടുത്തകാരനും ആയിരുന്നു. അനീതിക്കെതിരെ *ഇടിമിന്നലിനെപ്പോലെ പ്രതികരിക്കുന്ന സ്വഭാവം ഉള്ളതുകൊണ്ടാവാം (ലൂക്കോസ് 9: 54) യാക്കോബിനും യോഹന്നാനും 'ഇടിമക്കൾ' എന്ന വിശേഷണം കിട്ടിയത്. യഹൂദ്യ, ശമരിയ, സ്പെയിൻ എന്നിവിടങ്ങളിൽ യാക്കോബ് സുവിശേഷം അറിയിച്ചു. അപ്പോസ്തോലന്മാരിൽ ആദ്യം രക്തസാക്ഷിയായതു വി. യാക്കോബ് ആയിരുന്നു. ഹേരോദാവ് രാജാവിന്റെ കല്പനപ്രകാരം എ.ഡി 44-ൽ ജറുസലേമിൽ വച്ച് വാളിനാൾ കൊല്ലപ്പെട്ടു ഈ പിതാവ് വിശുദ്ധിയിലേക്ക് ഉയർത്തപ്പെട്ടു (അപ്പൊ. പ്രവർത്തി 12). ഇദ്ദേഹത്തിന്റെ അമാനുഷികമായ ധൈര്യവും സഹനവും കണ്ടിട്ട് , ഇദ്ദേഹത്തെ വധിക്കുവാൻ നിയുക്തനായ ഉദ്യോഗസ്ഥൻ മാനസാന്തരപ്പെട്ട ക്രിസ്ത്യാനിയായതായി അപ്പൊക്രീഫൽ രേഖകളിൽ പറയുന്നു. ഇദ്ദേഹത്തിന്റെ തിരുശേഷിപ്പ് സ്പെയിനിൽ അടക്കം ചെയ്തതോടുകൂടി, ഈ വിശുദ്ധൻ സ്പെയിനിന്റെ മദ്ധ്യസ്ഥനായി.

**വി. യോഹന്നാൻ**

നമ്മുടെ കർത്താവിന്റെ ശിഷ്യന്മാരിൽ ഏറ്റവും ഇളയവനാണ് വി. യോഹന്നാൻ. സെബദിയുടെയും ശലോമിയുടെയും (മത്തായി 27:56) മക്കളാണ് യാക്കോബും ഇളയവനായ യോഹന്നാനും. ഇടിമക്കൾ എന്നറിയപ്പെട്ട *ഇവർ 'ഇടിമിന്നലിന്റെ പുത്രന്മാർ' എന്നും വിളിക്കപ്പെട്ടു. ബേത്സായിദക്കാരായിരുന്ന ഈ മക്കൾ യേശുവിന്റെ ഇടത്തും വലത്തും ഇരിക്കാൻ ആഗ്രഹിച്ചിരുന്നു.

'വചനം (ലോഗോസ് logos) ദൈവമാകുന്നു' ( യോഹ 1:2 ) എന്ന ആശയത്തിലൂടെ ക്രിസ്തുവിന്റെ ആളത്വത്തെ വി. യോഹന്നാന്റെ സുവിശേഷത്തിലൂടെ അവതരിപ്പിച്ചു.... 'സ്നേഹത്തിന്റെ അപ്പോസ്തോലൻ ' എന്നറിയപ്പെടുന്ന ഈ പിതാവ് 3 ലേഖനങ്ങളിലൂടെ സ്നേഹത്തിന്റെ ആഴങ്ങൾ വരച്ചുകാട്ടി.... 'കുഞ്ഞുങ്ങളെ! നാം വാക്കിനാലും നാവിനാലും അല്ല, പ്രവർത്തിയാലും സത്യത്തിലും സ്നേഹിക്കുക (1 യോഹ 3:18). കൂടാതെ വെളിപ്പാട് പുസ്തകത്തിലുടെ ന്യായവിധിയുടെ പൊരുളും വെളിപ്പെടുത്തി.യായിറോസിന്റെ മകളെ ഉയർപ്പിക്കുന്നതിലും മറുരുപമലയിലും പെസഹ ഒരുക്കുന്ന ചുമതലയിലും മറ്റു പ്രധാന സംഭവങ്ങൾക്കും സാക്ഷ്യം വഹിച്ച പിതാവ് കാൽവരിയിലെ കുരിശിന്റെ ചുവട്ടിൽ വരെ ക്രിസ്തുവിനെ അനുധാവനം ചെയ്യുകയും സഭക്കുവേണ്ടി പ. അമ്മയെ സ്വീകരിക്കുകയും ചെയ്തു. ഗലീലതീരത്ത് യേശു ശിഷ്യർക്കു പ്രത്യക്ഷപ്പെട്ടപ്പോൾ കർത്താവിനെ ആദ്യം തിരിച്ചറിഞ്ഞത് ഈ പിതാവാണ്. ഡോമീഷ്യൻ ചക്രവർത്തിയുടെ കാലത്ത് പത്മോസ് ദ്വീപിലേക്കു നാടുകടത്തപ്പെട്ട പരിശുദ്ധൻ വാർദ്ധക്യത്തിൽ ദൈവസന്നിധിയിൽ ചേർക്കപ്പെട്ടു.

**ഫീലിപ്പോസ് ശ്ലീഹാ**

യേശുക്രിസ്തുവിന്റെ ശിഷ്യന്മാരിൽ പ്രധാനപ്പെട്ട ഒരു വ്യക്തിയാണ് ഫിലിപ്പോസ് ശ്ലീഹ. പത്രോസിനെയും അന്ത്രയോസിനെയും കണ്ടെത്തിയതിന്റെ അടുത്ത ദിവസം ഫിലിപ്പോസിനെ ശിഷ്യത്വത്തിലേക്കു കർത്താവ് ക്ഷണിക്കുന്നു. ഗലീലായിലേക്കുള്ള തന്റെ യാത്രയിൽ വഴിമദ്ധ്യേ ബെത്സായിദക്കാരനായ ഫിലിപ്പോസിനെ കർത്താവ് കാണുകയും ദൈവരാജ്യത്തിന്റെ കെട്ടുപണിയിലേക്ക് ക്ഷണിക്കുകയും ചെയ്തു, ' എന്നെ അനുഗമിക്കുക' ( യോഹ 1:43 ). ആതിനാൽ യേശു കണ്ടെത്തിയ ശിഷ്യൻ എന്നറിയപ്പെടുന്നു. അത്തിയുടെ ചുവട്ടിൽ ഇരിക്കുന്ന നഥാനിയേലിനെ കണ്ടിട്ട് പറഞ്ഞു, 'മോശയുടെ നിയമത്തിലും പ്രവാചക പുസ്തകങ്ങളിലും എഴുതിയിരിക്കുന്നയാളെ ഞങ്ങൾ കണ്ടെത്തി.. യോസെഫിന്റെ മകനായ, നസ്രെത്തിൽ നിന്നുള്ള യേശുവാണത് '. അതിനു നഥനയേൽ ചോദിച്ചു, ' നസ്രെത്തിൽ നിന്ന് എന്ത് നന്മ വരാനാണ്? 'അല്പം പോലും പിന്തിരിയാതെ ... വാത്സല്യപൂർവം നഥനയലിനെ ക്രിസ്തുവിന്റെ അടുക്കലേക്കു അദ്ദേഹം കൂട്ടികൊണ്ടുവന്നു ദൈവസ്നേഹം അറിയുവാൻ ഇടയാക്കി.* *ഫിലിപ്പോസിന്റെ പ്രവർത്തികൾ എന്നറിയപ്പെടുന്ന രേഖയിൽ പറയുന്നപ്രകാരം ഏഷ്യയിലെയും ലിബിയയിലെയും വിവിധ ഭാഗങ്ങളിൽ സുവിശേഷം അറിയിക്കുകയും ഹിരാപ്പോളിസിൽ വച്ചു രക്തസാക്ഷിയായി.

**ബർത്തലോമയി**

യേശുക്രിസ്തുവിന്റെ ശിഷ്യന്മാരിൽ വലിയ സഹനം വഹിച്ച ഒരു ശിഷ്യനാണ് വി. ബർത്തലോമായിതുൽമായിയുടെ പുത്രനെന്ന് അറിയപ്പെടുന്നു.




അപ്പോസ്തൊലന്മാരുടെ പേരുകൾ പറയുന്നിടത്ത് ( മത്താ 10: 2-4, മർക്കോ 3:16-19, ലൂക്കോസ് 6:14-16) ഫിലിപ്പോസിന്റെ പേരിനോട് ചേർന്നാണ് ബർത്തുൽമായിയുടെ പേര് പറയുന്നത്. എന്നാൽ, വി. യോഹന്നാന്റെ സുവിശേഷത്തിൽ ഫിലിപ്പോസിന്റെ പേരിനോട് ചേർന്ന് വരുന്നത് നഥാനിയേലിന്റെ പേര് ആണ് (യോഹ 1.45) ബർത്തുൽമായി തന്നെയാണ് നഥാനയേൽ എന്ന് വിശ്വസിക്കപ്പെടുന്നു. ഗലീലയിലെ കാനായിൽ നിന്ന് വന്ന ഈ നഥാനയേൽ വി. ഫിലിപ്പോസ് ശ്ലീഹാ മുഖേന ക്രിസ്തുവിന്റെ സ്നേഹത്തെ തിരിച്ചറിഞ്ഞു. ഇതാ സാക്ഷാൽ ഇസ്രായേല്യൻ. ഇവനിൽ കപടം ഇല്ല' (യോഹ 1:47)എന്ന് ക്രിസ്തു സാക്ഷിച്ച വിശുദ്ധനാണ്. ഫിലിപ്പോസിന്റെ പ്രവർത്തനങ്ങൾ എന്ന ഗ്രന്ഥത്തിൽ ബർത്തുൽമയിയെ കുറിച്ച് പ്രതിപാദിക്കുന്നുണ്ട്. ഈ വിശുദ്ധനെ ജീവനോടെ തൊലിയുരിച്ച ശേഷം തലകീഴായി കുരിശിച്ചുവെന്ന് ഒരു പാരമ്പര്യത്തിലും, മറ്റൊന്നിൽ ശിരശ്ഛേദം ചെയ്യപ്പെട്ടനും വിശ്വസിക്കപ്പെടുന്നു.

**വി. മത്തായി**

നമ്മുടെ കർത്താവിന്റ ശിഷ്യത്വത്തിലേക്കു കടന്നുവന്ന ചുങ്കം പിരിവുകാരനാണ് വി. മത്തായി. ഇദ്ദേഹത്തിന്റെ പേര് 'ലേവി' എന്ന് (മർക്കോസ് 2:14), (ലൂക്കോസ് 5:27) ൽ രേഖപ്പെടുത്തിയിരിക്കുന്നുഎബ്രായ ഭാഷയിൽ മത്തായി എന്നതിന് 'ദൈവത്തിന്റെ ദാനം' എന്നർത്ഥം. ചുങ്ക സ്ഥലത്തു വച്ചു മത്തായിയോട്, 'എന്നെ അനുഗമിപ്പീൻ' (മർക്കോസ് 2:14) എന്ന് പറഞ്ഞു തന്റെ സമൂഹത്തിലേക്കു യേശു വിളിച്ചു. അദ്ദേഹത്തിന്റെ വിളി ഉൾക്കൊണ്ടുകൊണ്ട്, ഭൗതിക ധനങ്ങളെയും സന്തോഷങ്ങളെയും ഉപേക്ഷിക്കാൻ തയ്യാറായി (മത്തായി 5:28). പിന്നീട് തന്റെ ഭവനത്തിൽ യേശുവിനു വിരുന്നു (ലൂക്കോസ് 5:29-31) ഒരുക്കിയതായി കാണുന്നു. വി മത്തായിയുടെ നാമത്തിലുള്ള സു

വിശേഷം ഈ പിതാവ് എഴുതിയതായി വിശ്വസിക്കുന്നു.

**വി. തോമസ്**

ഭാരതത്തിന്റെ അപ്പോസ്തോലൻ. 'ഇരട്ട' എന്നർത്ഥമുള്ള 'ദിദിമോസ്' (ഗ്രീക്ക് പദം), യഹൂദാ എന്നീ പേരുകളിലും അറിയപ്പെടുന്നു. സാഹചര്യങ്ങളെ വിലയിരുത്താനും ആത്മാർത്ഥ *ഗുരുഭക്തിയും വിപദിധൈര്യവും വി. തോമ ശ്ലീഹയുടെ പ്രത്യേകതകൾ ആയിരുന്നു.

അപകടം നിറഞ്ഞിരിക്കുന്ന യെരുശലെമിലേക്ക പോകുവാൻ യേശുനാഥൻ ഭാവിച്ചപ്പോൾ, തന്റെ സഹശിഷ്യരോട് പറഞ്ഞു, 'അവനോട് (യേശുവിനോട്) കൂടെ മരിക്കുവാൻ നാമും പോക' (യോഹ 11:16). ഇവിടെ ഈ വിശുദ്ധന്റെ ഗുരുഭക്തി വെളിവാകുന്നു. മറ്റൊരിക്കൽ, കർത്താവ് പിതൃസന്നിധിയിലേക്ക് പോകുന്ന വിഷയം സൂചിപ്പിച്ചപ്പോൾ, 'കർത്താവേ! അവിടുന്ന് എവിടെ പോകുന്നുവെന്ന് ഞങ്ങൾ അറിയുന്നില്ല , പിന്നെ വഴി എങ്ങനെ അറിയും ? ' എന്ന ഇദ്ദേഹത്തിന്റെ ചോദ്യത്തിനുള്ള മറുപടിയാണ് *യേശുതമ്പുരാൻ നൽകുന്നത്, 'ഞാൻ തന്നെ വഴിയും സത്യവും ജീവനുമാകുന്നു ' (യോഹ. 14:5). തന്റെ പുനരുത്ഥാ നത്തിന്റെ എട്ടാം ദിവസം, ഇദ്ദേഹത്തിനു *പ്രത്യക്ഷപ്പെട്ടു, തന്റെ വിലാപ്പുറത്ത് കൈവച്ചു നോക്കുവാൻ കർത്താവ് ആവശ്യപ്പെട്ടപ്പോൾ, 'എന്റെ കർത്താവും എന്റെ ദൈവവുമേ!' (യോഹ. 20:28) എന്നുള്ള പരിശുദ്ധ പിതാവിന്റെ വിശ്വാസ പ്രഖ്യാപനത്തിലൂടെ, , ക്രിസ്തുവിന്റെ ദൈവത്വം , മഹത്വം , വ്യക്തിത്വം എന്നിവ ഈ പിതാവ് വെളിപ്പെടുത്തി. എ. ഡി 52 ൽ ഭാരതത്തിൽ സുവിശേഷകനായി , കേരളത്തിൽ ഏഴരപ്പള്ളികൾ *സ്ഥാപിക്കുകയും എ.ഡി. 72-ൽ മൈലാപ്പൂരിൽ രക്തസാക്ഷിയാവുകയും ചെയ്തു. എഡി നാലാം നൂറ്റാണ്ടിൽ ഈ വിശുദ്ധന്റെ തിരുശേഷിപ്പുകൾ എഡെസ്സായിലേക്ക് കൊണ്ടുപോയി എന്ന് വിശ്വസിക്കുന്നു.

**അൽഫായിയുടെ മകനായ യാക്കോബ്**

യേശുക്രിസ്തുവിന്റെ ശിഷ്യമാരിൽ ഒരുവനാണ് അ ൽഫയിയുടെ മകനായ യാക്കോബ്. വിശുദ്ധ വേദപുസ്തകത്തിലെ ചില ഭാഗങ്ങൾ നോക്കുമ്പോൾ (വി. മത്തായി 9:9, മർക്കോ 2:14, മർക്കോ 3:18, അപ്പൊ. പ്രവർത്തി 1:13) വി. മത്തായി ശ്ലീഹായും ഈ യാക്കോബും സഹോദരന്മാരാകാനാണ് *സാധ്യത . കാരണം വി. മത്തായിയുടെ പിതാവിന്റെ പേരും അൽഫയി എന്നാണ്. ഒരേ അൽഫയിയുടെ *മക്കളാണ് ഇവരെങ്കിൽ ഈ രണ്ടുപേരും ചുങ്കം പിരിവിൽ ഏർപ്പെട്ടിരുന്നുവെന്ന് മനസ്സിലാക്കാം. ഈ പിതാവിനെ 'ചെറിയ യാക്കോബ് ' എന്ന് വിശേഷിപ്പിച്ചിരുന്നു (മർക്കോ 15:40).

ഈ പരിശുദ്ധ പിതാവ് ഈജിപ്ത് , അറെബ്യ , പെർഷ്യയുടെ ചില ഭാഗങ്ങളിലും സുവിശേഷം അറിയിച്ചതായി വിശ്വസിക്കുന്നു. ' ബത്നൽ ദസ്റൂഗ് ' എന്ന സ്ഥലത്ത് വച്ചു ഈ പരിശുദ്ധൻ കുരിശിൽ തറയ്ക്കപ്പെട്ട് രക്തസാക്ഷിയായി.

**വി. ശീമോൻ**

കർത്താവിന്റെ ശിഷ്യന്മാരിൽ പ്രധാനപ്പെട്ട ഒരു ശിഷ്യനായ വി. ശീമോനെക്കുറിച്ചു ആദ്യത്തെ 2 സുവിശേഷങ്ങളിൽ (വി. മത്തായി 10:24, വി. മർക്കോസ് 3:1), 'കനാന്യൻ' എന്നും വി. ലൂക്കോസിന്റ സുവിശേഷത്തിൽ ( ലൂക്കോ 6:15) 'എരിവുകാരനായ ശീമോൻ' എന്നും രേഖപ്പെടുത്തിയിരിക്കുന്നു .. വി. ശിമോൻ പത്രോസിൽ നിന്ന് *ഇദ്ദേഹത്തെ തിരിച്ചറിയാൻ മേൽപറഞ്ഞ വിശേഷണങ്ങൾ *നൽകിയതാവാം. 'സെലോട്ടീസ്' എന്ന ഗ്രീക്ക് പദത്തിന്റെ അരമായ രൂപമാണ് 'ക്നാനായ്' എന്നുള്ളത്. എരിവുകാരൻ എന്ന വിശേഷണത്തിലൂടെ ഒരു തീക്ഷ്ണ വിശ്വാസിയായിരുന്നു എന്ന് മനസ്സിലാക്കാം. കൂടാതെ, ഒന്നാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ യൂദ എന്നൊരാളിന്റെ നേതൃത്വത്തിൽ റോമാക്കാർക്കെതിരെ പോരാട്ടം നടത്തിയ എരിവുകാർ (zealots) എന്ന സമൂഹത്തിൽ ഇദ്ദേഹം ഉൾപ്പെട്ടിട്ടുണ്ടാവും. ഇതാവാം ഈ പിതാവിന്റെ പേരിനു കാരണം. മറ്റൊന്ന്, മോശയുടെ ന്യായപ്രമാണത്തെക്കുറിച്ചു അമിതമായ വീറും വാശിയും ഇദ്ദേഹം പ്രകടിപ്പിച്ചിട്ടുണ്ടാവും. കൂടാതെ 'ചെറിയ ശീമോൻ' എന്നും ഇദ്ദേഹം അറിയപ്പെട്ടു. 'ശീമോന്റെയും യൂദായുടെയും പ്രവർത്തികൾ' എന്ന അപ്പോക്രീഫൽ കൃതിയിൽ പൗരസ്ത്യ ദേശങ്ങളിൽ സുവിശേഷം അറിയിച്ചുവെന്നും ബ്രിട്ടനിൽ ദൈവവചനം അറിയിച്ചുവെന്നു വിശ്വസിക്കുന്നു. പാരമ്പര്യപ്രകാരം ഈ പിതാവ് വാളിനാൽ അറുക്കപ്പെട്ട് രക്തസാക്ഷിയായി.

**വി. തദ്ദായി**

യേശു ക്രിസ്തുവിന്റെ ശിഷ്യന്മാരിൽ പ്രധാനപ്പെട്ട ഒരു ശിഷ്യനാണ് വി. തദ്ദായി (മർക്കോസ് 3:19). യൂദാ , ലാബി എന്ന് മറ്റുപേരുകളിലും അറിയപ്പെടുന്നു. പിതാവ് യാക്കോബ് ( അപ്പൊ. പ്രവർത്തി 1 : 13 , ലൂക്കോ 6 : 6 ). യേശുവിന്റെ അമ്മയുടെ സഹോദരി മറിയയുടെയും ക്ലെയൊപ്പാവിന്റെയും മകനാണെന്ന് പറയപ്പെടുന്നു. ചെറിയ യാക്കോബിന്റെ സഹോദരനെന്ന് നിഗമനം ഉണ്ട്. ഇസ്കോറിയാത്ത യൂദായിൽ നിന്ന് ഈ പിതാവിനെ വേർതിരിച്ചറിയാൻ, 'ഇസ്കോറിയാത്തയല്ലാത്ത യൂദാ' (യോഹ. 14:22) എന്നും 'യാക്കോബിന്റെ മകനായ യൂദാ ' (അപ്പൊ. പ്രവർത്തി 1:13) എന്നും 'യാക്കോബിന്റെ സഹോദരനായ യൂദാ' (ലൂക്കോ 6:16) എന്നും വി. ബൈബിളിൽ പരാമർശിച്ചിട്ടുണ്ട്. നമ്മുടെ കർത്താവ് തന്റെ ശിഷ്യന്മാരുമായുള്ള തന്റെ സംഭാഷാണത്തിനിടയിൽ , ഈ പിതാവ് യേശു തമ്പുരാനോട് ചോദിക്കുന്നു, 'കർത്താവേ, എന്ത് സംഭവിച്ചിട്ടാകുന്നു നീ ലോകത്തിനല്ല, ഞങ്ങൾക്കത്രെ നിന്നെ വെളിപ്പെടുത്തുവാൻ പോകുന്നത് ' എന്ന് ചോദിച്ചു. അതിനു യേശു തമ്പുരാൻ ഇപ്രകാരം മറുപടി നൽകി, 'എന്നെ സ്നേഹിക്കുന്നവൻ എന്റെ വചനം പ്രമാണിക്കും , എന്റെ പിതാവ് അവനെ സ്നേഹിക്കും...' (യോഹ 14 : 22, 23). കുരിശിന്റെ ചുവട്ടിൽ ഇദ്ദേഹത്തിന്റെ അമ്മയും ഉണ്ടായിരുന്നു ( മത്തായി 27:56, മർക്കോ 15 : 40, യോഹ 19:25 ). ക്രിസ്തുവിനെ സ്നേഹിച്ച ഒരു കുടുംബത്തിൽ നിന്നാണ് ഈ പിതാവ് എന്ന് മനസ്സിലാക്കാം. 'പലസ്റ്റീൻ, എഡേസ്സ, ലിബിയ' എന്നിവിടങ്ങളിൽ സുവിശേഷം അറിയിച്ചുവെന്ന് 'തദ്ദായി ശ്ലീഹായുടെ പ്രവർത്തനങ്ങൾ' എന്ന പുസ്തകത്തിൽ പറയുന്നു. 'ബെറീത്തസ്' എന്ന സ്ഥലത്ത് രക്തസാക്ഷിയായി സംസ്കരിക്കപ്പെട്ടു.

**വി. മത്ഥിയാസ്**

യേശുക്രിസ്തുവിന്റെ ശിഷ്യസമൂഹത്തിലേക്കു പരിശുദ്ധാത്മ നിറവിൽ തിരഞ്ഞെടുക്കപ്പെട്ട പിതാവാണ് വി. മത്ഥിയാസ് ( അപ്പൊ. പ്രവർത്തി 1:26 ). അദ്ദേഹത്തിന്റെ പേര് ഏബ്രായ മൂലരൂപത്തിൽ നിന്ന് വന്നിട്ടുള്ളതും 'ദൈവത്തിന്റെ ദാനം ' (gift of god) എന്നർത്ഥം ഉള്ളതുമാണ്. ക്രിസ്തുവിനെ ഒറ്റിക്കൊടുത്ത് ജീവിതമവസാനിപ്പിച്ച യൂദായ്ക്ക് പകരം , ഒരാളെ വി. പത്രോസിന്റ നേതൃത്വത്തിൽ കണ്ടെത്തി അപ്പോസ്തല സംഘത്തിൽ ചേർക്കപ്പെട്ട 72 പേർ കൂടിയിരിക്കുകയും അവരിൽ നിന്ന് ഒരാളെ യൂദായ്ക്ക് പകരം ചീട്ടിട്ടു തിരഞ്ഞെടുക്കുന്ന രീതിയായിരുന്നു (പഴയ നിയമപ്രകാരം, ലേവ്യ 16:8, സഭ പ്രസംഗി 16:33).

'യേശുക്രിസ്തുവിന്റെ സ്നാനം മുതൽ സ്വർഗ്ഗരോഹണം വരെയുള്ള സന്ദർഭങ്ങളിൽ കൂടെയുണ്ടാ യിരുന്ന (സാക്ഷ്യം വഹിച്ച) ഒരു പുരുഷനായിരിക്കണം എന്നായിരുന്നു പുതുതായി തിരഞ്ഞെടുക്കപ്പെടുന്ന വ്യക്തിയുടെ യോഗ്യതയായി നിർണ്ണയിച്ചത്.' 1. 'യുസ്തോസ് ' എന്ന് മറുപേരുള്ള 'ബർശബ' എന്ന 'യൊസഫ്' 2). മത്ഥിയാസ് എന്നിവർ സ്ഥാനാർഥികളായി. (അപ്പൊ. പ്രവർത്തി 1:23) പത്രോസ് ദൈവത്തിന്റെ തിരഞ്ഞെടുപ്പിനായി പ്രാർത്ഥിച്ചു, 'സകല ഹൃദയങ്ങളെയും അറിയുന്ന കർത്താവെ! തന്റെ സ്ഥലത്തേക്കു പോകേണ്ടതിനു യൂദാ ഒഴിഞ്ഞുപോയ ഈ ശുശ്രൂഷയുടെയും അപ്പോസ്തലത്വത്തിന്റെയും സ്ഥാനം ലഭിക്കേണ്ടതിനു ഈ ഇരുവരിൽ ഏവനെ നീ തിരഞ്ഞെടുത്തിരിക്കുന്നു എന്ന് കാണിച്ചുതരണമേ' എന്ന് അപേക്ഷിച്ചു ( അപ്പൊ. പ്രവർത്തി 1 : 24, 25). ചീട്ടിട്ടപ്പോൾ മത്ഥിയാസിനു നറുക്ക് വീണു. അദ്ദേഹം ശിഷ്യത്വത്തിലേക്കു തിരഞ്ഞെടുക്കപ്പെട്ടു.

സഭാപിതാവായിരുന്ന മാർ ഐറേനിയോസിന്റെ കൃതിയിൽ യൂദായ്ക്ക് പകരം മത്ഥിയാസ് പട്ടംകെട്ടപ്പെട്ടു എന്ന് പരാമർശിക്കുന്നു. യൗസെബീയോസ്, എഫിഫാനിയോസ് എന്നീ പിതാക്കന്മാരുടെ പരാമർശത്തിൽ ഈ പിതാവ് 72 അറിയിപ്പുകാരിൽ ഉൾപ്പെട്ട വ്യക്തിയായിരുന്നുവെന്നു കാണാം.

യെഹൂദ്യയിൽ സുവിശേഷം അറിയിച്ച ഈ പിതാവ് യഹൂദന്മാരാൽ കല്ലെറിയപ്പെട്ടു രക്തസാക്ഷിയായി. ഈ വിശുദ്ധന്റെ തിരുശേഷിപ്പ കോൺസ്റ്റാന്റൈൻ ചക്രവർത്തിയുടെ മാതാവ് ഹെലന രാജ്ഞി റോമിൽ കൊണ്ടുവന്നു പ്രതിഷ്ഠിച്ചുവന്നു വിശ്വസിക്കുന്നു.

പരിശുദ്ധ ശ്ലീഹന്മാരെപ്പോലെ ദൈവവേല ചെയ്യുന്നതിനും നമ്മെപ്പോലെ സാധാരണക്കാരായ അവരെ ദൈവം തിരഞ്ഞെടുത്ത് ദൈവരാജ്യത്തിന്റെ കെട്ടുപണിക്കായി നിയോഗിക്കപ്പെട്ടത് പോലെ നമ്മെയും ഈ ഭൂമിയിൽ ക്രൈസ്തവ സാക്ഷ്യത്തോട് ജീവിക്കുവാനും നമ്മുടെ പ്രവർത്തിയിലൂടെ ദൈവനാമം മഹത്വീകരിക്കപ്പെടുവാൻ വിളിക്കപ്പെട്ടിരിക്കുന്നുവെന്ന ബോധ്യം നമുക്കുണ്ടാവണം.





# മലമടക്കിലെ കെടാവിളക്ക്

ഫാ. കുറിയാക്കോസ് ഒ.ഐ.സി.

17

## കാർഡിനൽ ന്യൂമാനും ഭാരത ന്യൂമാനും

ആർച്ച് ബിഷപ്പ് മാർ ഈവാനിയോസിന്റെ റോമാ സഭാപ്രവേശനത്തെ തുടർന്ന് അദ്ദേഹത്തെ പല കത്തോലിക്കാ പ്രസിദ്ധീകരണങ്ങളും 'ഇന്ത്യൻ ന്യൂമാൻ' ആയിട്ടാണ് ചിത്രീകരിച്ചത്. ഫാ. ഇഞ്ചയ്ക്കലോടി എഴുതിയ മാർ ഈവാനിയോസിന്റെ ജീവചരിത്രം രണ്ടാം വാല്യം (1971) രണ്ടാം പേജിൽ അദ്ദേഹത്തെ 'ഭാരത ന്യൂമാൻ' എന്ന് വിശേഷിപ്പിച്ചിട്ടുണ്ട്. ഈ വിഷയത്തെക്കുറിച്ച് 'റീത്തുപ്രസ്ഥാന രഹസ്യങ്ങൾ' എന്ന പുസ്തകം 192-ാം പേജു മുതലുള്ള ഭാഗം താഴെ ചേർക്കുന്നു:

"ഇതര സഭകളിൽ നിന്ന് റോമാ സഭയിലേക്കോ റോമാ സഭയിൽ നിന്ന് മറ്റു സഭകളിലേക്കോ പലരും തിരിഞ്ഞിട്ടുണ്ട്; തിരിഞ്ഞുകൊണ്ടിരിക്കുന്നു, തിരിയാവുന്നതുമാണ്. മനുഷ്യന് മതസ്വാതന്ത്ര്യം ഉണ്ടായിരിക്കുന്നിടത്തോളം കാലം ഈ വക തിരിവുകൾക്ക് ഒരന്തം ഉണ്ടാകുക പ്രയാസമാണ്. തന്നിമിത്തം അവയെ കുറ്റം പറയുന്നതും ഔചിത്യമുള്ളതല്ല. ഇപ്രകാരം മതഭേദം ചെയ്ത പലരുടെയും സത്യസന്ധതയെയും ഋജുബുദ്ധിയെയും ഒരു കാലത്തും അപലപിക്കുവാൻ പാടുള്ളതല്ല. ഉദാഹരണമായി കാർഡിനൽ ന്യൂമാന്റെ മതപരിവർത്തനം ഇവിടെ പ്രസ്താവാർഹമാണ്. "ഇന്ത്യൻ ന്യൂമാൻ" എന്ന് ചില റോമൻ കത്തോലിക്ക് പത്രങ്ങൾ വിശേഷിപ്പിക്കുന്ന ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് സഭാ പരിവർത്തനത്തിനു ഉപയോഗിച്ച പദ്ധതി യഥാർത്ഥ ന്യൂമാന്റെ പദ്ധതിയോട് എത്രമാത്രം സാമ്യമുള്ളതായിരുന്നു എന്ന് അല്പമായിട്ടെങ്കിലും വിശദീകരിക്കേണ്ടിയിരിക്കുന്നു.

കാർഡിനൽ ന്യൂമാൻ, 1833-ൽ ആരംഭിച്ച 'ഓക്സ്ഫോർഡ് മൂവ്മെന്റ്' അഥവാ 'ട്രാക്റ്റേറിയൻ മൂവ്മെന്റി'ലൂടെ വന്ന ആംഗ്ലിക്കൻ സഭയിലെ വിശ്വാസോദ്ധാരണ പ്രസ്ഥാനത്തിന്റെ പ്രധാന പ്രവർത്തകരിൽ ഒരാളും നായകനും ആയിരുന്നു. ഇതിനുവേണ്ടി അധികനാൾ ശക്തമായി ഇദ്ദേഹം പ്രവർത്തിക്കുകയും ഈ സംഘത്തെ ഒരുന്നതസ്ഥാനത്ത് എത്തിക്കുകയും ചെയ്തു. കാലക്രമേണ ന്യൂമാന് ആംഗ്ലിക്കൻ സഭയുടെ വിശ്വാസത്തെപ്പറ്റി സന്ദേഹമുണ്ടാകയും തന്നിമിത്തം അതേക്കുറിച്ച് കൂടുതലായി ചിന്തിക്കയും പഠനഗവേഷണങ്ങൾ നടത്തുകയും വിശേഷ വിധിയായി റോമൻ കത്തോലിക്കാ സഭയുടെ ഗ്രന്ഥങ്ങളും പാരായണം ചെയ്കയും ഉണ്ടായി. തനിക്കുണ്ടായിരുന്ന സംശയം തൽഫലമായി അതിലുള്ള അവിശ്വാസമായി ഭേദപ്പെടുകയാൽ ആംഗ്ലിക്കൻ സഭ വിട്ട് റോമൻ കത്തോലിക്കാ സഭയുടെ ഒരംഗമായിത്തീരുന്നതിന് അദ്ദേഹം ആഗ്രഹിച്ചു. എങ്കിലും തന്റെ ഈ അഭിപ്രായഗതി നിവൃത്തിയുള്ളിടത്തോളം തന്നോടിടപെടുന്നവരായ വിദ്യാർത്ഥികളിലും മറ്റും കടന്നുകൂടാതിരിക്കുന്നതിനും തന്റെ അപ്പോഴത്തെ മനോബോദ്ധ്യം താനറിഞ്ഞോ അറിയാ

**മലങ്കര ഓർത്തഡോക്സ് സഭയിലെ പ്രഥമ സന്യാസ സമൂഹമായ റാന്നി-പെരുനാട് ബഥനി ആശ്രമത്തിന്റെ ചരിത്രം ആശ്രമാംഗമായിരുന്ന ഫാ. കുറിയാക്കോസ് ഒ.ഐ.സി. രചിച്ച് പ്രശസ്ത പത്രപ്രവർത്തകനായ കെ. വി. മാമ്മൻ എഡിറ്റ് ചെയ്ത് 1994-ൽ ബഥനി ആശ്രമം പ്രസിദ്ധീകരിച്ചിരുന്നു. സമകാലിക ചരിത്രരേഖകൾ കൂട്ടിച്ചേർത്തുകൊണ്ടുള്ള ആ ഗ്രന്ഥത്തിന്റെ പരിഷ്ക്കരിച്ച രൂപം സത്യാന്വേഷികൾക്കായി പ്രസിദ്ധീകരിക്കുന്നു.**



തെയോ അവരിൽ പ്രവേശിക്കുവാൻ ഇടയാകാതിരിക്കുന്നതിനും വേണ്ടി ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയിലെ പ്രൊഫസർ സ്ഥാനം അദ്ദേഹം രാജി വയ്ക്കുകയും ഓക്സ്ഫോർഡ് മൂവ്മെന്റ് സംബന്ധിച്ച സംഗതികളിൽ നിന്ന് വിരമിക്കുകയും ചെയ്തശേഷം ചരിത്രഗ്രന്ഥങ്ങളുടെ പരിശോധനയിലും പ്രാർത്ഥനയിലും മറ്റും സമയം കഴിച്ചുകൂട്ടി.

ഇങ്ങനെ വീണ്ടും കുറെനാൾ കഴിഞ്ഞതിന്റെ ശേഷം ഒരു ദിവസം സഹകാരികളും ആപ്തമിത്രങ്ങളുമായ ഡോ. പുസി, കീബിൾ മുതലായ സ്നേഹിതന്മാരോടു കൂടി അദ്ദേഹം ദേവാലയത്തിലേക്കു പോയി. അന്ന് ഡോ. പുസി വി. കുർബ്ബാന അർപ്പിക്കുകയും ന്യൂമാൻ പ്രസംഗിക്കുകയും ചെയ്തു. പ്രസംഗത്തിന്റെ അവസാനത്തിൽ ന്യൂമാൻ തന്റെ അഭിപ്രായഗതി പരസ്യമായി പ്രസ്താവിക്കുകയും 'BIRATTA' (പടിഞ്ഞാറൻ സഭയിൽ പട്ടക്കാർ ധരിക്കുന്ന ഒരു മാതിരി തൊപ്പി) തലയിൽ നിന്നു നീക്കുകയും ചെയ്തു. ഇതിന്റെ ശേഷവും ഇദ്ദേഹം രണ്ടു വർഷത്തോളം യാതൊരു വിശുദ്ധ കർമ്മവും അനുഷ്ഠിക്കാതെയും, രഹസ്യമായൊ, പരസ്യമായൊ മറ്റുള്ളവരോട് ഉപദേശിക്കാതെയും, സകല ഇടപാടുകളിൽ നിന്നുമൊഴിഞ്ഞ് പ്രാർത്ഥനയിലും ഉപവാസത്തിലും വേദപഠനത്തിലും ഉറ്റിരുന്നു. അവസാനമായി ന്യൂമാൻ റോമൻ കത്തോലിക്കാ സഭയിൽ ചേരുവാനുള്ള ദിവസം നിശ്ചയിച്ചു. വിവരം പുസി, കീബിൾ മുതലായവരെ അറിയിച്ചു. ന്യൂമാനിൽ സവിശേഷം വിളങ്ങിയിരുന്നവയും ബഹുമാനാർഹങ്ങളുമായ നിഷ്കളങ്കത, സത്യസന്ധത, ഋജുബുദ്ധി മുതലായവ മൂലം ആംഗ്ലിക്കൻ സഭയിലെ സ്ഥിരവിശ്വാസികളായ ഈ സ്നേഹിതന്മാരും അദ്ദേഹത്തിന്റെ വിശ്വാസ പ്രതിജ്ഞാ ദിവസം ന്യൂമാനോടൊപ്പം ദൈവാലയത്തിൽ ഉണ്ടായിരുന്നു എന്ന വസ്തുത വിസ്മരിക്കാവതല്ല. ആംഗ്ലിക്കൻ സഭയിൽ നിന്ന് ന്യൂമാന് കൈവശപ്പെടുത്താമായിരുന്ന വസ്തുവകകളൊ സാധന സാമഗ്രികളൊ എടുക്കാൻ അദ്ദേഹം ആഗ്രഹിക്കപോലും ചെയ്തില്ല എന്നുള്ളത് പ്രത്യേകം പ്രസ്താവിക്കേണ്ടതില്ലല്ലോ. ഇവയിൽ പലതും Apologia Provitasua, History of Oxford Movement, Correspondence of Newman എന്നീ ഗ്രന്ഥങ്ങളിൽ നിന്നും മറ്റും വിശദമായി ഗ്രഹിക്കാവുന്നതാണ്.

ന്യൂമാൻ തന്നിൽ വളർന്നുകൊണ്ടിരുന്ന മതഭേദാഭിപ്രായങ്ങൾ അറിയിക്കേണ്ടവരെ അപ്പഴപ്പോൾ അറിയിച്ചും തന്റെ ശിഷ്യന്മാരും സഹപ്രവർത്തകരുമായവർ അതിലേക്ക് വശീകരിക്കപ്പെടാതിരിക്കാൻ വളരെ സൂക്ഷിച്ചും ആണ് പരിവർത്തനത്തിന് മുമ്പ് ഇരുന്നിട്ടുള്ളതെങ്കിൽ, മാർ ഈവാനിയോസാകട്ടെ, "പ്രതാപമേറിയ റോമാസഭയിൽ എത്തിച്ചേരണം" എന്നുള്ള അഭിലാഷം എത്രയും ഗോപ്യമായി വെച്ചുകൊണ്ട് പല വർഷങ്ങളായി അതിനെ പുഷ്ടിപ്പെടുത്തിപ്പോരുകയും, അതേസമയംതന്നെ തന്റെ മാതൃസഭയായ മലങ്കരസഭയുടെയും സഭാദ്ധ്യക്ഷന്മാരുടെയും ഉത്തമനും വിശ്വസ്തനുമായ അരുമ സന്താനമെന്ന കണക്കെ മലങ്കരസഭയുടെ നന്മയ്ക്കെന്നുള്ള നാട്യത്തിൽ പ്രസ്തുത സഭയ്ക്കു നാശകരമായ പല കാര്യങ്ങൾ രഹസ്യമായും പരസ്യമായും ചെയ്യുക, തന്നെ വിട്ടു നിൽക്കുകയില്ലെന്നും, തനിക്കു ചില പ്രത്യേകാവശ്യങ്ങൾ സാധിച്ചുകൊള്ളാമെന്ന് ഉറപ്പുള്ളവരുമായ ചിലരിൽ ഈ ആശയം കുത്തിവയ്ക്കുകയും ഇങ്ങനെയുള്ള ഗൂഢാലോചന ശക്തിയായി നടത്തുകയും ചെയ്തുകൊണ്ടാണിരുന്നിട്ടുള്ളതെന്ന് നാം പല വശങ്ങളിൽ കൂടി ഗ്രഹിച്ചുവല്ലോ.

ന്യൂമാനു സഭാ പരിവർത്തനബോധം ശക്തിപ്പെട്ടതോടു കൂടി വിശുദ്ധ കർമ്മാനുഷ്ഠാനങ്ങളിൽ നിന്ന് ഒഴിഞ്ഞ് യാതൊരു ഗൂഢാലോചനയും നടത്താതെ അദ്ദേഹം കഴിച്ചുകൂട്ടി. എന്നാൽ നമ്മുടെ "ഇന്ത്യൻ ന്യൂമാൻ" റീത്തിൽ പ്രവേശിക്കുന്നതിന് പതിനാലു കൊല്ലം മുമ്പുതന്നെ വി. കുർബ്ബാനക്രമത്തിലെ തുബ്ദേനും മറ്റും റീത്തിനു യോജിച്ചവിധം തിരുത്തി ഉപയോഗിക്കയും, റോമാ സഭാദ്ധ്യക്ഷന്മാരുമായി എഴുത്തുകുത്തു നടത്തി ശരിപ്പെടുത്തി വയ്ക്കുകയും ചെയ്തിരുന്നിട്ടും വീണ്ടും ഗൂഢപ്രവർത്തനം തുടർന്നുകൊണ്ട് മലങ്കരസഭയിൽത്തന്നെ ജീവിച്ചു എന്നു തന്നെയല്ല, വിശ്വാസപ്രതിജ്ഞ ചെയ്തതിന്റെ തലേദിവസം വരെപോലും വി. കുമ്പസാരം, വി. കുർബ്ബാന മുതലായ കൂദാശകൾ അനുഷ്ഠിക്കയും അനുഷ്ഠിപ്പിക്കയും ചെയ്തു. കൂടാതെ റീത്തിൽ ചേർന്ന ശേഷവും പാപം എന്നുള്ള ഈ കൂദാശകൾ പാപത്തിൽ നിന്നുകൊണ്ട് നടത്തുവാൻ ചിലരെ വേർതിരിച്ചു നിർത്തിയിരുന്നു എന്നുള്ളതും എങ്ങനെയാണ് ന്യൂമാന്റെ നിഷ്കപടത, സത്യസന്ധത എന്നിവയോട് തുലനം ചെയ്തു ചിന്തിക്കുക; ഈ ഘട്ടത്തിൽ സാക്ഷാൽ ന്യൂമാൻ തന്റെ വൈദികസ്ഥാനം ഒഴിഞ്ഞവിധം 'തൊപ്പി എടുത്തുവച്ച് പ്രവർത്തനരഹിതനായിരിക്കുന്നത് നാം കണ്ടുകൊണ്ടിരിക്കെ 'ഇന്ത്യൻ ന്യൂമാനാ'കട്ടെ, ആസന്ന ഭാവിയിൽ അതിനെ ശപിക്കുവാനും ദുഷിക്കുവാനും അതിന്റെ ആയുസ്സ് ക്ലിപ്തപ്പെടുത്തുവാനുമായി



'തക്ക സമയം' പ്രതീക്ഷിച്ചുകൊണ്ടിരുന്നു. മലങ്കരസഭയുടെയും സഭാദ്ധ്യക്ഷന്മാരുടെയും മുമ്പിൽ തന്റെമേൽ പരിശുദ്ധാത്മാവ് ഇറങ്ങുന്നതിനായി തലകുനിച്ചുകൊണ്ട് നിന്നിരുന്നത് കണ്ടിട്ടുള്ളവർക്ക് ഇവർ തമ്മിലുള്ള അന്തരം വിശേഷാൽ വിവരിച്ചു കൊടുക്കണമോ? ന്യൂമാൻ, താൻ നായകനായി നടത്തിയിരുന്ന പ്രവർത്തക സംഘത്തിന്റെ നായകസ്ഥാനം രാജിവച്ച് പരിവർത്തനം ചെയ്തു എങ്കിൽ, നമ്മുടെ നാടൻ 'ന്യൂമാനാ'കട്ടെ 'പിതാവും ഗുരുവും' എന്നഭിമാനിക്കുന്ന സഭാദ്ധ്യക്ഷന്റെ അനുഗ്രഹങ്ങളുടെ ചിറകുകളിൻകീഴിൽ വളർന്നതും തന്നെ വിശ്വാസമായി ഭരമേല്പിച്ചിരുന്നതുമായ ബഥനി ആശ്രമത്തിന്റെ നായക സ്ഥാനം രാജിവച്ചില്ല എന്നു മാത്രമല്ല, അനുയായികളിൽ മിക്കവരെയും ചതുരുപായങ്ങളാൽ തന്നെ അനുഗമിക്കുവാൻ കാരണവുമാക്കിയെന്നതും ഇവർ തമ്മിലുള്ള സാമ്യം വർദ്ധിപ്പിക്കയാണോ ചെയ്യുന്നത്? മലങ്കരസഭയിൽ നിന്നു തന്റെ കൈവശം വിശ്വാസത്തോടെ ഏല്പിച്ചിരുന്ന പണമാകട്ടെ, സ്ഥാപനങ്ങളാകട്ടെ, സഭാംഗങ്ങളെയാകട്ടെ, അംശവടി, സ്ലീബാ, മുടി മുതലായവയെ ദുരുപയോഗപ്പെടുത്തുന്നതും പലതും തന്റെയും പാർശ്വവർത്തികളുടെയും അധീനത്തിൽ ഇപ്പോഴും വച്ചുകൊണ്ടിരിക്കുന്നതും അവയിൽ ചിലതിനായി അനേകം കരണങ്ങൾ ജനിപ്പിച്ചിട്ടുള്ളതും എങ്ങനെ മറ്റെ മഹത് പുരുഷന്റേതിനോട് യോജിക്കുന്നുയെന്ന് ഞങ്ങൾക്കിനിയും മനസ്സിലാക്കാൻ സാധിച്ചിട്ടില്ല.

ഈ വിധം വസ്തുവകകൾ കൈവശത്തിലാക്കുവാൻ ശ്രമിക്കയും സുറിയാനി സഭാംഗങ്ങളുടെ മടിശീലയിൽ നിന്നുള്ള ഒഴുക്ക് തനിക്ക് കിട്ടുക അസാദ്ധ്യമെന്നു മനസ്സിലാക്കുകയും തന്റെ വൈദിക സ്ഥാനമാനങ്ങൾ മിക്കവാറും പൂർത്തിയാക്കുകയും ചെയ്തപ്പോൾ മാത്രമല്ലയോ 'ഇന്ത്യൻ ന്യൂമാന്' വിശുദ്ധാത്മ വെളിപാടുണ്ടായത്!!"

(തുടരും)

# പെന്തിക്കോസ്ക്ക് ശേഷം ഏഴാം ഞായർ

## (വി മർക്കോസ് 3:20–30)

## ഫാ. ജെറിൻ ജോൺ അടൂർ



വിശുദ്ധ മർക്കോസിന്റെ സുവിശേഷ ഭാഗത്തുനിന്നും വളരെ പ്രധാനപ്പെട്ട ഒരു വേദഭാഗമാണ് ഇന്നത്തെ പ്രധാന ചിന്താവിഷയം.

മർക്കോസ് സുവിശേഷകൻ ഉപയോഗിക്കുന്ന ഒരു രചനാ സങ്കേതമാണ് ഒരു സംഭവത്തിന്റെ വിവരണത്തിനിടയ്ക്ക് മറ്റൊരു സംഭവം വിവരിക്കുന്ന രീതി. അതായത് ഒരു സംഭവത്തിന്റെ വിവരണം ഇടയ്ക്ക് നിറുത്തിയിട്ട് മറ്റൊരു സംഭവം വിവരിക്കുകയും തുടർന്ന് ആദ്യ വിവരണത്തിന്റെ ബാക്കിഭാഗം വിവരിക്കുകയും ചെയ്യുന്നു. ഈ രചനാസങ്കേതം ഉപയോഗിച്ചിരിക്കുന്ന ഭാഗമാണ് 3:20–35. 3:20–21ൽ യേശുവിനെ അവൻറെ കുടുമ്പാംഗങ്ങൾ തെറ്റിദ്ധരിക്കുന്ന വിവരണത്തിന്റെ ആദ്യ ഭാഗം നാം കാണുന്നു. തുടർന്ന് നാം കാണുന്നത് യഹൂദമത നേതൃത്വം യേശുവിനെ തെറ്റിദ്ധരിക്കുന്ന ഭാഗമാണ് (2230) എന്നാൽ 31–ാം വാക്യം മുതൽ യേശുവിനെ കുടുമ്പാംഗങ്ങൾ തെറ്റിദ്ധരിക്കുന്ന ബാക്കി ഭാഗമാണ് നാം കാണുന്നത്. ഈ രചനാസങ്കേതം മർക്കോസിൻറെ സുവിശേഷത്തിൽ പലയിടത്തും നാം കാണുന്നുണ്ട്. ഉദാ 5:21–43; 6:7–32; 11,12–25; 14,1–11; 14:54–72.

ശിഷ്യന്മാരുടെ ഇടയിലും ജനങ്ങളുടെ ഇടയിലും യേശുതമ്പുരാന് ഉണ്ടായിരുന്ന ജനപ്രീതിയെ പരാമർശിച്ചുകൊണ്ടാണ് ഈ രംഗം ആരംഭിക്കുന്നത്. അല്പംപോലും വിശ്രമിക്കാൻ സാധിക്കാത്ത തരത്തിൽ ജനങ്ങൾ യേശുവിന്റെ സഹായം തേടിയെത്തിക്കൊണ്ടിരുന്നു. യേശുവിനെക്കുറിച്ച് ജനങ്ങൾക്ക് അത്രമാത്രം മതിപ്പായിരുന്നുവെന്നാണല്ലോ അതിൻറെ അർത്ഥം. എന്നാൽ ഈ ജനവികാരത്തിന് കടക വിരുദ്ധമായ പ്രതികരണമാണ് യേശുവിന് തൻറെ കുടുമ്പാംഗങ്ങളിൽ നിന്ന് ലഭിച്ചത്. അവർക്ക് യേശുവിനെക്കുറിച്ച് യാതൊരു മതിപ്പും ഉണ്ടായിരുന്നില്ല എന്നു മാത്രമല്ല അവനെക്കുറിച്ച് മടുപ്പിക്കുന്ന കിംവദന്തികളാണ് അവർ കേട്ടുകൊണ്ടിരുന്നത്. 'സ്വന്തക്കാരെന്ന' വാക്കിന് കുടുമ്പാംഗങ്ങൾ എന്നാണർത്ഥം. യേശുവിന് സുബോധം നഷ്ടപ്പെട്ടു എന്ന വാർത്തയാണ് അവർ കേട്ടത്. അവർ അത് വിശ്വസിച്ചു. സുബോധം നഷ്ടപ്പെട്ട വ്യക്തികളെ വിളിച്ചുകൊണ്ടുപോകാൻ പറ്റില്ലല്ലോ. അതു കൊണ്ട് 'പിടിച്ചു കൊണ്ടുപോകണ'മെന്ന് അവർ കരുതി. ബലമായി പിടിച്ചുകൊണ്ടുപോകുക എന്നർത്ഥമുള്ള ക്രത്തേസായി എന്ന ഗ്രീക്കു വാക്കാണ് ഇവിടെ ഉപയോഗിച്ചിരിക്കുന്നത്.

ഈ വേദ ഭാഗത്തോട് ചേർന്ന് മൂന്ന് ചിന്തകൾ പകരുവാൻ ആഗ്രഹിക്കുന്നു.

**ദൈവീക കാര്യങ്ങളിൽ വ്യാപൃതനായ ക്രിസ്തു മാനുഷിക തടസ്സങ്ങളെയും അഭിമുഖീകരിക്കുന്നു**

ദൈവീക കാര്യങ്ങളിൽ വ്യാപൃതനായപ്പോൾ ക്രിസ്തുവിന് മാനുഷീകമായ നിരവധി തടസ്സങ്ങളെ അഭിമുഖീകരിക്കേണ്ടതായി വന്നിട്ടുണ്ട്. യേശുവിന്റെ പ്രബോധനങ്ങളിലെ സത്യവും സ്നേഹവും തിരിച്ചറിയാൻ ശ്രമിക്കാതെ, അവിടുന്നിൽ കുറ്റം ആരോപിക്കാൻ മാത്രം ശ്രമിച്ചിരുന്ന യഹൂദ പ്രമാണികൾ ദൈവരാജ്യം പ്രഘോഷിക്കുന്നതിൽ യേശുവിന് വളരെയധികം തടസ്സങ്ങൾ ഉണ്ടാക്കിയിട്ടുള്ളവരാണ്. എന്നാൽ, ഇന്നത്തെ വചനഭാഗത്തിൽ തികച്ചും വ്യത്യസ്തമായ ഒരു എതിർപ്പിനെ നേരിടേണ്ടി വരുന്ന ക്രിസ്തുവിനെ യാണ് നാം കണ്ടുമുട്ടുന്നത്. മുപ്പതു വയസ്സുവരെ നസറത്ത് എന്ന ഒരു കൊച്ചു പട്ടണത്തിൽ ഒരു ചെറിയ കുടുംബത്തിന്റെ ചട്ടക്കൂടിലാണ് ക്രിസ്തു ജീവിച്ചത്. യൌസേപ്പിതാവിനെ ജോലിയിലും മാതാവിനെ വീട്ടുകാര്യങ്ങളിലും സഹായിച്ച് എല്ലാവർക്കും പ്രീതികരമായ ഒരു ജീവിതം നയിച്ചുവന്നിരുന്ന വ്യക്തിയായിരുന്നു ക്രിസ്തു.മാത്രവുമല്ല, യൌസേപ്പിതാവിന്റെ കാലശേഷം, ഈശോയും മാതാവും അടങ്ങുന്ന ആ ചെറിയ കുടുംബം നിത്യവൃത്തി പുലർത്തിയിരുന്നത് ഈശോയുടെ അധ്വാനഫലം കൊണ്ടായിരുന്നു. അഥവാ, യേശു എന്ന മനുഷ്യനിൽ നിന്ന് ബന്ധുക്കളും സമൂഹവും പ്രതീക്ഷിച്ചവയെല്ലാം ശരിവയ്ക്കുന്ന ഒരു ജീവിതമായിരുന്നു അവിടുന്ന് നയിച്ചു പോന്നിരുന്നത്. എന്നാൽ, ഈശോയുടെ പരസ്യജീവിതത്തിന്റെ ആരംഭത്തോടെ കാര്യങ്ങളെല്ലാം മാറിമറിഞ്ഞു.. സുവിശേഷം പ്രസംഗിച്ചുകൊണ്ട് ഗ്രാമങ്ങൾതോറും സഞ്ചരിച്ച ക്രിസ്തുവിന് സുബോധം നഷ്ടപ്പെട്ടിരിക്കുന്നുവെന്നു അവർ കരുതി. ദൈവവിചാരം തലക്കു പിടിച്ച് കുടുംബം വിട്ടിറങ്ങിപ്പോയ നസ്രത്തിലെ ഒരു തച്ചൻ ചെറുക്കനെ നേരെയാക്കാനുള്ള സ്വന്തകാരുടെ ശ്രമമാണ് ഇന്നത്തെ വചനത്തിലൂടെ സുവിശേഷകൻ വിവരിക്കുന്നത്.

**ക്രിസ്തുവിന്റെ അത്ഭുതങ്ങളെ ഗണ്യമാക്കാതെ ദൈവദൂഷണം ആരോപിക്കുന്ന ജനസമൂഹം**

യറുശലെമിൽ നിന്നു വന്ന ശാസ്ത്രിമാർ യഹൂദരുടെ ഇടയിലെ ദൈവശാസ്ത്രജ്ഞരാണ്. യറുശലെം യഹൂദമതത്തിന്റെ തലസ്ഥാനവും. യറുശലെമിൽ നിന്നു വന്ന നിയമജ്ഞർ, യേശുവിൻറെ അത്ഭുതപ്രവൃത്തികളെക്കുറിച്ച് അന്വേഷിക്കാൻ നിയോഗിക്കപ്പെട്ട ഔദ്യോഗികസംഘമാണ്. അവർ അന്വേഷണം നടത്തി എത്തിയ നിഗമനം 'അവനെ ബേൽസെബൂൽ ആവേശിച്ചിരിക്കുന്നു, പിശാചുക്കളുടെ തലവനെക്കൊണ്ടാണ് അവൻ പിശാചുക്കളെ പുറത്താക്കുന്നത്' എന്നായിരുന്നു.

ബേൽസെബൂൽ അശുദ്ധാത്മാക്കളുടെ തലവനാണ്. സാത്താൻ എന്ന വാക്കിന് കുറ്റം വിധിക്കുന്നവൻ, എതിരാളി എന്നാണർത്ഥം (ഈയ്യോബ്. 1–2). ദുരാത്മാക്കളുടെ മേൽ അധികാരം ദൈവത്തിനും സാത്താനുമാണല്ലോ. ദൈവത്തിന്റെ ശക്തികൊണ്ടാണ് യേശു പിശാചുക്കളെ പുറത്താക്കുന്നത് എന്ന് സമ്മതിക്കാൻ ഈ അന്വേഷണസംഘം ഒരുക്കമായിരുന്നില്ല. അതുകൊണ്ട് സാത്താൻറെ ശക്തി ഉപയോഗിച്ചാണ് യേശു പിശാചുക്കളെ പുറത്താക്കുന്നത് എന്ന് അവർ പ്രഖ്യാപിച്ചു.

ഹൃദയലാളിത്യത്തോടെ യേശുവിന്റെ പ്രബോധനങ്ങൾ കേൾക്കുകയും അത്ഭുതങ്ങൾ ദർശിക്കുകയും ചെയ്തവർ വിസ്മയഭരിതരായി മനുഷ്യരുടെ ഇടയിൽ വലിയ കാര്യങ്ങൾ ചെയ്യുന്ന ദൈവത്തെ സ്തുതിക്കുന്നത് നിരവധി ത്തവണ സുവിശേഷകർ രേഖപ്പെടുത്തിയിട്ടുള്ള വസ്തുതയാണ്. എന്നാൽ ഇന്നത്തെ വചനഭാഗത്തിൽ നമ്മൾ കാണുന്നത്, യേശു ചെയ്ത അത്ഭുതപ്രവർത്തികൾ കണ്ട് അവിടുത്തെ ദൈവീകത്വം തിരിച്ചറിയുകയോ ദൈവത്തെ മഹത്വപ്പെടുത്തുകയോ ചെയ്യുന്നതിനു പകരം, അവിടുത്തെ പ്രവൃത്തികളിൽ കുറ്റം ആരോപിച്ച് ദൈവദൂഷണം പറയുന്നവരെയാണ്. ഒരു വ്യക്തിയേയോ പ്രവൃത്തിയെയോ സമയമെടുത്ത് വിവേചിച്ചറിയാൻ ശ്രമിക്കുന്നതിനു പകരം, അവയെ ചില മുൻവിധികളുപയോഗിച്ച് അപകീർത്തിപ്പെടുത്തുന്നത് എല്ലാ കാലത്തുമുള്ള മനുഷ്യർ ചെയ്തുപോരുന്ന ഒരു തിന്മയാണ്. മറ്റുള്ളവരിലെ ദൈവസാന്നിദ്ധ്യം തിരിച്ചറിയാൻ സാധിക്കാത്തതിന്റെയും, പൊള്ളയായ നമ്മുടെ മനസ്സിന്റെയും പ്രത്യക്ഷ്യരൂപമാണ് മറ്റുള്ളവരെക്കുറിച്ച് നമ്മൾ പറയുന്ന അപഖ്യാതികളും ദോഷാരോപണവും ഏഷണിയും. അതുകൊണ്ടുതന്നെ, ദൈവത്തോടും മനുഷ്യനോടുമുള്ള സ്നേഹത്തിനു വിപരീതവും, സത്യത്തിനും നീതിക്കും നിരക്കാത്തതുമായ ദുഷിവാക്കുകളെ തങ്ങളുടെ അധരങ്ങളിൽനിന്നും അകറ്റി നിർത്താൻ ഓരോ ക്രിസ്തുശിഷ്യനും പ്രത്യേകം ശ്രദ്ധിക്കേണ്ടതായുണ്ട്.

**ക്രിസ്തുവിന്റെ 'ഉപമ' ശൈലിയിലൂടെ വിമർശനങ്ങൾക്ക് വ്യക്തമായ ഉത്തരം നൽകുന്നു**

സാത്താൻ എങ്ങനെയാണ് സാത്താനെ പുറത്താക്കാൻ കഴിയുക? തുടർന്ന് മൂന്ന് ഉപമകളിലൂടെ അവരുടെ ആരോപണത്തെ യേശു ഖണ്ഡിക്കുന്നു – അന്തച്ഛിദ്രമുള്ള ഭവനം, രാജ്യം, സാത്താൻറെ സാമ്രാജ്യം. അന്തച്ഛിദ്രമുള്ള

ഭവനവും രാജ്യവും നിലനിൽക്കുകയില്ലല്ലോ. അന്തച്ഛിദ്രമുള്ള രാജ്യത്തെയും ഭവനത്തെയുംക്കുറിച്ചുള്ള യേശുവിൻറെ വാക്കുകൾ ശ്രോതാക്കളുടെ മനസ്സിൽ ഹേറോദേസിൻറെ കുടുംബത്തെയും രാജ്യത്തെയും ഓർമ്മിപ്പിച്ചിട്ടുണ്ടാവണം. ഭാര്യമാരെയും മക്കളെയുംപോലും കൊല്ലാൻ മടിക്കാതിരുന്ന ഹേറോദേസിൻറെ മരണത്തോടെ അദ്ദേഹത്തിൻറെ രാജ്യവും വിഭജിതമായി. ഹേറോദേസ് അന്തിപ്പാസ് തന്റെ ഭാര്യയെ വിവാഹമോചനം ചെയ്തത് അമ്മായി അപ്പനായ നബെത്തയാ രാജാവുമായുള്ള യുദ്ധത്തിനും തുടർന്ന് അന്തിപ്പാസിൻറെ നാടുകടത്തലിനും കാരണമായി. റോമുമായുള്ള യുദ്ധത്തിൽ എ.ഡി 70 ൽ യഹൂദർ പരാജയപ്പെട്ടതിന്റെ ഒരു കാരണം പാളയത്തിലെ പടയായിരുന്നല്ലോ. സാത്താൻ തൻറെതന്നെ ആജ്ഞാനുവർത്തികളായ അശുദ്ധാത്മാക്കൾക്കെതിരായി തിരിഞ്ഞാൽ അത് സാത്താന്റെ സാമ്രാജ്യത്തിൻറെ നാശത്തിനെ വഴിതെളിക്കു. അപ്രകാരമൊരു കാര്യം ചെയ്യാൻ സാത്താൻ തയ്യാറാകുകയില്ലല്ലോ. നിയമജ്ഞരുടെ നിഗമനത്തിന്റെ യുക്തിഭദ്രതയെയാണ് യേശു ഇവിടെ ചോദ്യം ചെയ്യുന്നത്. തുടർന്ന് താനെങ്ങനെയാണ് പിശാചുക്കളെ പുറത്താക്കുന്നത് എന്ന് യേശു വിശദീകരിക്കുന്നു, ശക്തനായവൻറെ ഉപമയിലൂടെ.

പരിശുദ്ധാത്മാവിനെതിരേയുള്ള പാപം: ഒരു ആമേൻ ചൊല്ലോടുകൂടിയാണ് (amen saying) ഈ പാപം പരാമർശിച്ചിരിക്കുന്നത്. സുവിശേഷത്തിൽ യേശു മാത്രമാണ് ആമേൻ ചൊല്ല് ഉപയോഗിക്കുന്നത്. ഇതിന്റെ മറ്റുദാഹരണങ്ങൾ 8:12; 9:1,41; 10:15,29; 11:23; 13:30; 14:25,30 എന്നിവയാണ്. മുന്നറിയിപ്പുകളുടെയോ വാഗ്ദാനങ്ങളുടെയോ പശ്ചാത്തലത്തിലാണ് യേശു ഇവ ഉപയോഗിക്കുന്നത്. ദൈവാത്മാവിൻറെ ശക്തിയാൽ യേശുചെയ്ത കാര്യങ്ങൾ പിശാചിന്റെ ശക്തിയാലാണെന്ന് പറയുന്ന ഹൃദയ കാഠിന്യമാണ് ഈ പാപം. ഉത്ഥാനത്തിനു ശേഷമാണല്ലോ യേശുവിൻറെ ദൈവത്വം ശിഷ്യർക്കുപോലും പൂർണ്ണമായി മനസ്സിലായത്. അവരെ ഈ അറിവിലേക്കു നയിച്ചത് പരിശുദ്ധാത്മാവിന്റെ പ്രവർത്തനമായിരുന്നു. പൂർണ്ണമായ അറിവിലേക്കു നയിക്കുന്ന പരിശുദ്ധാത്മാവിന്റെ പ്രചോദനത്തെ തള്ളിക്കളയുന്നത് പാപമാണ്.



**50 വർഷത്തിലധികമായി തർക്കം മൂലം പൂട്ടിക്കിടക്കുന്ന മുഖത്തല സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് പള്ളി പ. കാതോലിക്കാ ബാവാ സന്ദർശിച്ചു. കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ജോസഫ് മാർ ദീവന്നാസിയോസ്, ഭദ്രാസന സെക്രട്ടറി ഫാ. പി ടി ഷാജൻ, ഇടവക വികാരി ഫാ. മാത്യു എബ്രഹാം തലവൂർ, സഭാ മാനേജിംഗ് കമ്മിറ്റി അംഗങ്ങളായ ഫാ. ഐപ്പ് നൈനാൻ, ഡോ. ജോൺസൺ കല്ലട, സാജു വർഗീസ്, ജോൺ സി ഡാനിയേൽ, റോബിൻ പി അലക്സ് എന്നിവർ ഒപ്പമുണ്ടായിരുന്നു.**



**അഖില മലങ്കര പ്രാർത്ഥനായോഗങ്ങളുടെ വാർഷിക സമ്മേളനം പാമ്പാക്കുട സെന്റ് ജോൺസ് എഫേസോസ് വലിയപള്ളിയിൽ പരിശുദ്ധ കാതോലിക്കാ ബാവാ ഉത്ഘാടനം ചെയ്തു.**



## കർക്കിടകത്തിലെ മഴയും കർക്കിടകത്തിലെ തോറാനയും

എത്രയെഴുതിയാലാണ് തോറാന നിറവാകുന്നത്? കർക്കിടകത്തിലെ മഴയും കർക്കിടകത്തിലെ തോറാനയും പര്യായങ്ങൾ പോലെ മലയാൺമയെ തണുപ്പിച്ച് ഒഴുകിയിട്ട് സഹസ്രാബ്ദങ്ങൾ പിന്നിടുമ്പോഴും ഒരോ മഴയും പുതുമഴയാകുന്ന ഗൃഹാതുര സ്മരണയാണ് ഓരോ തോറാനയും.

നസ്രാണികളെ ക്രിസ്തുമാർഗം പഠിപ്പിച്ച, ക്രിസ്തുവിൽ ജനിപ്പിച്ച തോമായുടെ ചാത്തമാണ്; ഓർമ്മ ദിനമാണ് പഴയ മലയാള കണക്കിൽ കർക്കിടകം 3-ലെ തോറാന പെരുന്നാൾ. ഓർമ്മയെ കുറിക്കുന്ന ദുക്റാന (ദുക്റോനോ) എന്ന സുറിയാനി വാക്കിന്റെ മലയാള തദ്ഭവമാണ് തോറാന എന്നത്. നസ്രാണികളുടെ അപ്പന്റെ ആണ്ടാണ് തോറാന.

ഇടമുറിയാതെ ചെയ്യുന്ന മഴ മദ്ധ്യത്തിലായിരുന്നു എക്കാലവും തോറാനപ്പെരുന്നാൾ. തോറാനപ്പെരുമഴയെന്ന് മലയാളി ആ മഴയെ വിളിച്ചു. തോറാനയ്ക്ക് ആറാന ഒഴുകിപ്പോകുമെന്ന് ശൈലിയും ഉണ്ടായി. നസ്രാണികളുടെ ഏറ്റവും വലിയ പെരുന്നാൾ കർക്കിടകത്തിലെ തോമായുടെ ഉത്സവമെന്ന് ഹെർമ്മൻ ഗുണ്ടെർട്ടും എഴുതി.

എന്നാൽ കാലഗതിയിൽ കഴിഞ്ഞ നൂറു കൊല്ലത്തിനടയിൽ നസ്രാണികളുടെ ഈ പരമ്പരാഗത തീയതി ഒരു അസ്ഥി മാറ്റക്കഥയിൽ മുക്കി കൊല്ലുകയും ഡിസംബർ 21 എന്ന ലത്തീൻ തീയതി (പിൽക്കാലത്ത് അവരു പോലും ഉപേക്ഷിച്ച) ആ സ്ഥാനത്ത് കടന്നു വരികയും ചെയ്തു. 1599 – ലെ ഉദയംപേരൂർ സുന്നഹദോസ് മുതൽ ആ തീയതി അടിച്ചേൽപ്പിക്കാൻ ശ്രമം ഉണ്ടായിരുന്നെങ്കിലും അന്നുമുതൽ അതിനോട് എതിർത്ത് പോരാടുകയും ചെയ്തതുകൊണ്ടാണ് ഇന്നും തോറാന നസ്രാണിയ്ക്കു ഒരു ഓർമ്മയായെങ്കിലും നിലനിൽക്കുന്നത്.

പ്രളയത്തിനും മുക്കിത്താഴ്ത്താനാവാത്ത, കൊടുങ്കാറ്റിനും ഊതിക്കെടുത്താനാകാത്ത ബോധ്യമാണ് നസ്രാണികളുടെ തോമാവബോധം. അധീശത്വ വാഴ്ചകൾക്കോ ക്ഷാമങ്ങൾക്കോ ആ ഓർമ്മ കെടുത്താനായിട്ടില്ല. നസ്രായനെ കാണിച്ചു തന്ന, തൊട്ടറിഞ്ഞ, ഒരു ഗലീലക്കാരൻ കാതങ്ങൾക്കിപ്പുറമുള്ള ഒരു ഭൂമികയിലെ മനുഷ്യർക്കു ഒരു വിളക്കുമരമായി, ഒരു പ്രത്യാശാതുറമുഖമായി ഏതാണ്ട് രണ്ടായിരം വർഷങ്ങളായി നിലകൊള്ളുകയാണ്. അവനോടുകൂടെ മരിക്കേണ്ടതിനു നാമും പോക എന്ന് തന്റെ സഖാക്കളെ ധൈര്യപ്പെടുത്തിയവന്റെ സ്മരണ തന്നെ ഒരു ധൈര്യമാണ്. അതിനോളം വലിയ ഒരു ധൈര്യപ്പെടുത്തലും ഒരു ശിഷ്യനും ഇക്കാലത്തോളം നടത്തിയിട്ടില്ല.

മഴ പെയ്ത് കഴിഞ്ഞും മരം പെയ്യുന്നതുപോലെ തോറാനപ്പെരുമഴ ഒഴുകിപ്പോയാലും മാർത്തോമായുടെ സ്മരണ ഇടതടവില്ലാതെ ഒഴുകും. ഒഴുകിയൊഴുകി തലമുറകളെ തണുപ്പിച്ച് നസ്രായനിലേക്ക് നയിക്കുന്ന സജീവമായ ഒരു സ്മാരകശിലയായി അത് തെളിഞ്ഞ് പ്രകാശിക്കും.

**– ഡെറിൻ രാജു**

തോറാന, 2024

# THE MISSIONARY LIFE OF ST. THOMAS

## (Seventh Sunday after Pentecost, Mark 3:20-30)

**Fr. Sajoie Samuel**



In John 20:24-29, we encounter the story of St. Thomas, who initially doubted the resurrection of Jesus. When Jesus appeared to the disciples, Thomas was absent. Later, when told about the encounter, he expressed skepticism, saying he would only believe if he saw and touched Jesus' wounds. However, Jesus graciously appeared again, inviting Thomas to touch His wounds. In that moment, Thomas recognized Jesus as both Lord and God, exclaiming, "My Lord and my God!" His doubt transformed into profound faith.

This story reminds us that doubt itself is not a sin; it can lead to deeper faith. Just as Thomas moved from skepticism to belief, we too can find hope in our moments of doubt. May we, like St. Thomas, seek encounters with Jesus that strengthen our faith and lead us to declare, "My Lord and my God!"

**I. Surrender ourselves fully to God for His grace to be completely manifested in us:**

When we surrender ourselves to God, we allow His love to guide us and pave the way for spiritual growth. St. Thomas knows the pain of having missed the opportunity to see the Risen Lord. When Jesus appeared to His disciples, Thomas or Didimus was not in their midst. So when he is able to see his master he falls down at His feet and believes in what he sees. Many times in life, we are unwilling to learn lessons from the miracles that have happened in our life. But we need to unclog the hard pores and let these graces percolate through, and thereby let God's grace bless us abundantly.

Is our surrender partial? Ananias and Sapphira surrendered but kept a portion of their wealth with themselves (Acts 05). They had a plan B in their submission. Sadly only Plan A works when we submit ourselves to God. David only trusted in God and kept no plan B in mind. Hence he was victorious in battle against Goliath. God is willing to adorn us with His magnificence. The grace is flowing from His cross. But are we haughty and unrepentant like the hard hearted thief beside Jesus or are we like his accomplice?

When we surrender to God, then it is not us but God who works in us. Hence we see frail biblical characters who surrender to God, do herculean tasks that could not be done if they had a plan B in mind. A virgin who has no clout in society is raised to the position of being Theotokos (Greek for 'Mother of God'). God's grace can only rest in us when we empty ourselves to accept God in our life. A glass full of water cannot accept more water and so discards extra water that is added into it. Similarly if we are full of what we are, then how can we make ourselves what God wants us to be?

II. Embrace our doubts and questions and let them mould us : if we are encouraged to do one thing right from our kindergarten days, then it is to ask questions. These doubts reinstate clarity in our mind and help us to think openly. Doubts bring opportunities for growth and deeper understanding. It encourages us to think. They help to widen our horizons. More importantly, it ensures Jesus' undivided attention towards us.

St. Thomas has always been a person who was difficult to be convinced to do something. He had to be prodded. He had to be made clear the pros and cons. And it wasn't a simple process. Tradition teaches us that the apostles, after the ascension of Jesus, drew lots to go to the ends of the world and preach the Good News. Thomas by lots was given India. But he wasn't convinced to go. He wanted some other nation. According to church historians the presence of Jews is said to be the primary reason for this denial. Finally, Jesus Himself sells off Thomas to a timber merchant with the name of Abanes so that the Apostle would take up the task alloted to him.

But once St. Thomas was convinced of his mission, nor trick nor threat nor treat could budge him from his conviction. So the Apostle is the prime example of how a believer can start his/her spiritual journey right from scratch and acquire the throne of grace reserved for spiritual giants who have martyred their life for safeguarding the faith. So when in doubt, instead of giving in under it's pressure, we are taught to hold on to our faith and be one with our Savior.

III. Have the courage of your convictions to be a catylst that shapes others faith: Adversities have been the order of the day for a staunch believer. When we share our faith with others we become the reason for them to believe in God. St. Thomas did not preach his faith to others based on the circumstances around him. Rather he made the environment around him conducive by being a witness for Christ. This made the heathen to know and understand who God was and thereby the foundation of faith in Jesus Christ was laid in the subcontinent.

St. Thomas teaches us that adversities are not to be an impediment for our christian mission. This Sunday is also celebrated as Mission Sunday. Each of us has a calling to adhere to the Christian faith by reaching out to the downtrodden and uplifting them. haring our faith with others as St. Thomas did, even in the face of adversity.Each faith has increased with persecutions. Each cry of faith has been the pillar of support for others sharing.

To sum up St. Thomas teaches us to be witness to Christ through our fidelity to the faith, living lives that reflect His teachings and love. That is the hallmark of a believer who has been called for being mission oriented and being a spiritual warrior for many.

◆